ശ്രീ വിദ്യാധിരാജ സേവാ സമിതി
ഗ്രന്ഥാവലി നമ്പർ 2

# ശ്രീ വിദ്യാധിരാജ ചരണാഭരണം

(വിവർത്തനം)

വിവർത്തകൻ:

**കടവൂർ ജി. വേലു നായർ**



പ്രസാധകർ:
ശ്രീവിദ്യാധിരാജ സേവാ സമിതി
തൃക്കടവൂർ, പെരിനാട്.
1984

ശ്രീ വിദ്യാധിരാജ സേവാ സമിതി
ഗ്രന്ഥാവലി നമ്പർ 2

# ശ്രീ വിദ്യാധിരാജ ചരണാഭരണം

(വിവർത്തനം)

വിവർത്തകൻ:
കടവൂർ ജി. വേലു നായർ



പ്രസാധകർ:
ശ്രീ വിദ്യാധിരാജ സേവാ സമിതി
തൃക്കടവൂർ, പെരിനാട്.
1984

# Sri Vidyadhiraja Charanaabharanam

(Malayalam)

Translator:

**Kadavoor G. Velu Nair**

Publishers:

Sree Vidyadhiraja Seva Samithy
Thrikkadavoor, Perinad P. O.

Printed at:

National Printers,
Anchalummood,
Perinad P. O., Quilon.
Phone: 4019.

Ist Impression. Copies 1000. Feb. 1984.

**Price: Rs.** [redacted]

# പ്രസ്താവന

ആധുനിക കേരളത്തിന്റെ നവോത്ഥാനത്തിനു കാരണഭൂതനും സകലകലാവല്ലഭനും സർവജ്ഞനും ഋഷിവര്യനും ജീവന്മുക്തനുമായിരുന്ന പരമഭട്ടാരക വിദ്യാധിരാജതീർത്ഥപാദശ്രീമദ് ചട്ടമ്പിസ്വാമി തിരുവടികളുടെ 55-ാമത്തെ വയസ്സുവരെയുള്ള ജീവിത ചര്യകളേയും സാധനകളേയും ആധാരമാക്കി കവിദീപൻ ആറന്മുള നാരായണപിള്ള വൈദ്യൻ കൊല്ലവർഷം 1084-ൽ 'ബാലാഘ്ര സ്വാമിചരണാഭരണം അഥവാ സദ്ഗുരുസർവസ്വം' എന്ന പേരിൽ ഒരു സംസ്കൃത കാവ്യം രചിച്ചു. മൂന്നുസർഗ്ഗങ്ങളിലായി 110 പദ്യങ്ങളുള്ള ഈ ലഘുകാവ്യം അക്കാലത്ത് കാശിയിൽനിന്ന് ദേവനാഗരിലിപിയിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ചു.

കവിയുടെ ശിഷ്യനും ജാമാതാവും പണ്ഡിതാഗ്രണിയും ആയുർവേദ ഭിഷഗ്വരനുമായിരുന്ന ശ്രീ കുമരകം പരമേശ്വരൻപിള്ള 1977-ൽ തിരുവനന്തപുരം ധന്വന്തരിമഠത്തിൽ നിന്ന് ഈ കാവ്യതല്ലജം, മലയാളലിപിയിൽ പുനഃപ്രകാശനം ചെയ്തു. പ്രൊഫസർ കെ. ബാലരാമപ്പണിക്കരുടെ അതിവിസ്തൃതമായ വ്യാഖ്യാനവും ശ്രീമദ് വിദ്യാനന്ദതീർത്ഥ പാദസ്വാമികളുടെ പ്രൗഢഗംഭീരമായ അവതാരികയും ഗ്രന്ഥകാരന്റെ ജീവചരിത്ര സംഗ്രഹവും കൊണ്ടു സമാലംകൃതമായ ഈ ലഘുകാവ്യം ഒരു മഹാകാവ്യത്തിന്റെ പ്രതീതി ഉളവാക്കുന്നുണ്ട്.

ഈ കാവ്യത്തിന്റെ ഒരു ഭാഷാവിവർത്തനം ഉണ്ടാകണമെന്നാഗ്രഹിച്ചും പുസ്തകം ധന്വന്തരിമഠത്തിൽ ലഭിക്കുമെന്ന് ചൂണ്ടിക്കാണിച്ചും ഞങ്ങളുടെ ആത്മമിത്രവും സ്വാമിഭക്തനുമായ കൊററനാട്ടു ശ്രീ. കെ. ഗംഗാധരൻനായർ സമിതി സെക്രട്ടറിക്ക് എഴുതി. അതിൻ പ്രകാരം മൂലഗ്രന്ഥത്തിന്റെ ഒരു പ്രതി തിരുവനന്തപുരം ധന്വന്തരിമഠത്തിൽ നിന്നു സമ്പാദിച്ചു. സൗന്ദര്യലഹരി, നാരായണീയം, തുടങ്ങിയ പല സുപ്രസിദ്ധ സംസ്കൃത ഗ്രന്ഥങ്ങളും പരിഭാഷപ്പെടുത്തിയിട്ടുള്ള കവിയും സമിതിയുടെ കമ്മിററിയംഗവു

മായ ശ്രീ കടവൂർ ജി. വേലുനായരോട്ട് പ്രസ്തുത ഗ്രന്ഥം തർജ്ജിമ ചെയ്യണമെന്ന് ഞങ്ങൾ ആവശ്യപ്പെട്ടുകയും അങ്ങനെ ശ്രീ വിദ്യാധിരാജ ചരണാഭരണം രചിക്കപ്പെട്ടുകയും ചെയ്തു. ഇതിൻെറ വിവർത്തനത്തിൽ ശ്രീ ഗംഗാധരൻ നായരുടേയും കൊററനാട്ട് ശ്രീ. കെ. എൻ. കൃഷ്ണൻസാറിൻേറയും ആത്മാർത്ഥമായ പ്രോത്സാഹനവും സഹകരണവും ഉണ്ടായിട്ടുണ്ടെന്നുള്ളതു് കൃതജ്ഞതാപുരസ്സരം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ.

ശ്രീ വിദ്യാധിരാജ സേവാസമിതിയുടെ ആഭിമുഖ്യത്തിൽ കഴിയുന്നത്ര സൽഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുവാനുള്ള ഒരു പരിപാടിയുണ്ട്. അതിൽ ഒന്നാമതായി 'തൃക്കടവൂർ സ്വയംഭൂ സുപ്രഭാതം' സമിതിയുടെ വൈസ്പ്രസിഡന്റ് ശ്രീ കടവൂർ സി. കെ. ഗോവിന്ദപ്പിള്ള രചിച്ചതു് 1982 ൽ പ്രസിദ്ധീകരിച്ചു. രണ്ടാമതായി ഭട്ടാരസ്വാമികളെപ്പററിയുള്ള ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കാനിടയായതിൽ ഞങ്ങൾ പരമധന്യരാണ്.

ഈ ഗ്രന്ഥത്തിൻെറ ഭാഷാവിവർത്തനം പ്രസിദ്ധീകരിക്കുന്നതിനു് കവിദീപൻെറ പ്രിയപുത്രി ശ്രീമതി ദേവകിയമ്മ സസന്തോഷം അനുവാദം നൽകിക്കൊണ്ടുള്ള കത്തയച്ചുതന്നിട്ടുള്ളതു് നന്ദിപൂർവ്വം സ്മരിക്കുന്നു. അതിനു ഞങ്ങളെ സഹായിച്ച യോഗിനി സരസ്വതിയമ്മയോടുള്ള കൃതജ്ഞതയും ഈ അവസരത്തിൽ പ്രകാശിപ്പിച്ചു കൊള്ളുന്നു.

ശ്രീ ചട്ടമ്പിസ്വാമികളുടെ പാദസ്പർശം കൊണ്ടു് പരിപാവനമായ പ്രദേശങ്ങളാണ് പെരിനാട്ടിലെ പ്രാക്കുളം, നീരാവിൽ കടവൂർ എന്നീകരകൾ. പ്രാക്കുളത്തു് തോട്ടുവയലിലും നീരാവിൽ പിള്ളവീട്ടിലും കടവൂർ പള്ളിയറവടക്കതിലും സ്വാമികൾ വിശ്രമിച്ചിട്ടുണ്ടു് പ്രഗത്ഭനായിരുന്ന തോട്ടുവയലിൽ ശ്രീ പരമേശ്വരൻ പിള്ളയും പണ്ഡിതനും വാഗ്മിയുമായിരുന്ന പിള്ളവീട്ടിൽ ശ്രീ പി. കെ. നാരായണനുണ്ണിത്താനും സുപ്രസിദ്ധ നാദ

സ്വരവിദ്വാൻ ശ്രീ കടവൂർ കുട്ടപ്പണിക്കരാശാനും സ്വാമികളുടെ ആരാധകരായിരുന്നല്ലോ. പ്രാക്കുളത്തുവച്ചു് സ്വാമികളെക്കാണാനും സമ്പർക്കം പുലർത്താനും ഭാഗ്യം സിദ്ധിച്ച ഞാറസ്സൂൽ കുരോട്ടു കിഴക്കേതിൽ ശങ്കരപ്പിള്ളയാണു് പിൽക്കാലത്തു് കവിയൂർ സ്വാമികൾ എന്നു പ്രഖ്യാതനായ ശ്രീമദ് വിജയാനന്ദ സ്വാമികൾ. ആറന്മുളയ്ക്കു സമീപം കിടങ്ങന്നൂർ ഗ്രാമത്തിൽ അദ്ദേഹം സ്ഥാപിച്ച ബാലഭട്ടാരാശ്രമം മദ്ധ്യതിരുവിതാംകൂറിലെ പ്രമുഖമായ ആദ്ധ്യാത്മിക കേന്ദ്രമായി ഇന്നും വികസിച്ചിട്ടുണ്ടു്. അങ്ങനെ പെരിനാട്ടും ആറന്മുളയും തമ്മിൽ ഉണ്ടായിട്ടുള്ള ആദ്ധ്യാത്മികബന്ധം ആറന്മുളനാരായണപിള്ള വൈദ്യന്റെ ബാലാഹ്വസ്വാമി ചരണാഭരണത്തിന്റെ വിവർത്തനം കൊണ്ടു് ദൃഢതരമായിത്തീരുമെന്നു് പ്രത്യാശിക്കുന്നു. വിദ്യാധിരാജ സ്വാമികളുടെ മഹത്വം വെളിപ്പെടുത്തിക്കൊണ്ടു് ശ്രീ. കെ ഗംഗാധരൻനായർ രചിച്ചിട്ടുള്ള 'ശ്രീവിദ്യാധിരാജാഷ്ടക'വും, സ്വാമികളുടെ ജീവിതത്തിലെ സുപ്രധാന സംഭവങ്ങളുൾപ്പെട്ട സംക്ഷിപ്ത ചരിത്രവും കാവ്യത്തിലെ സാങ്കേതിക പദങ്ങളുടെ ലഘുവിവരണവും വിവർത്തനത്തോടൊപ്പം ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ടു്.

ഈ വിവർത്തനത്തിനു് അവതാരികയെഴുതിത്തന്ന പണ്ഡിതോത്തംസമായ ശ്രീ. എൻ. വി. കൃഷ്ണവാര്യരോടും ആശംസാ സന്ദേശം അയച്ചുതന്നനുഗ്രഹിച്ച ശ്രീമദ് വിദ്യാനന്ദതീർത്ഥ പാദസ്വാമികളോടും ഇതിന്റെ അച്ചടിസംബന്ധമായ ജോലികൾ താല്പര്യപൂർവം നിർവഹിച്ചുതന്ന അഞ്ചാലുംമൂട്ടു് നാഷണൽ പ്രിന്റേഴ്സിനോടും ഞങ്ങൾക്കുള്ള നിസ്സീമമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു:

തൃക്കടവൂർ,
1-2-1984

പ്രസാധകർ.

# അവതാരിക

ആയുർവേദ പണ്ഡിതൻ ആറൻമുള എം. കെ നാരായണപിള്ള രചിച്ച ഒരു പ്രൗഢ സംസ്കൃത കാവ്യമാണ് 'ബാലാഹസ്വാമി ചരണാഭരണം' ശ്രീ ചട്ടമ്പി സ്വാമികളുടെ ജീവചരിത്രം പ്രപഞ്ചനം ചെയ്യുന്നതും മൂന്നു സർഗ്ഗങ്ങളുള്ളതുമായ ഈ കാവ്യം പ്രൊഫ: ബാലരാമപ്പണിക്കരുടെ വിസ്തൃത വ്യാഖ്യാനത്തോടെ പ്രൊഫ: കുമരകം പരമേശ്വരൻപിള്ള 1977 ൽ പ്രസിദ്ധീകരിക്കുകയുണ്ടായി.

പ്രസ്തുത കാവ്യത്തിന്റെ പദ്യരൂപത്തിലുള്ള ഈ വിവർത്തനം അക്ലിഷ്ടവും മൂലാനുസാരിയുമാണു്. സംസ്കൃതം അറിയാത്ത മലയാളികൾക്കു് മൂലഗ്രന്ഥത്തിന്റെ ഏകദേശരൂപം ഈ വിവർത്തനത്തിൽ നിന്നു ലഭിക്കും. ചട്ടമ്പിസ്വാമികളെ സംബന്ധിച്ചുള്ള നാതിവിസ്തൃതമായ ഗ്രന്ഥസമുച്ചയത്തിലേക്ക് ഒരു മുതൽക്കൂട്ടാണ് "ശ്രീ വിദ്യാധിരാജചരണാഭരണം" എന്ന ഈ വിവർത്തനം.

എൻ. വി. കൃഷ്ണവാരിയർ

കൊല്ലം,
25 ഡിസംബർ 1983.

# ആമുഖം

ശ്രീമദ് വിദ്യാധിരാജ പരമഭട്ടാരക ചട്ടമ്പിസ്വാമി തിരുവടികളുടെ 55-ാമതു വയസ്സുവരെയുള്ള ജീവിത ചര്യകൾ വിവരിക്കുന്ന പ്രൗഢഗംഭീരമായ 'ബാലാഹ്വ സ്വാമി ചരണാഭരണം' എന്ന സംസ്കൃതകാവ്യം, അതിന്റെ ഗുണപൗഷ്കല്യത്തോടു കൂടി മലയാളത്തിൽ അവതരിപ്പിക്കുക അസാധ്യമാണ്. ഇതിലെ പ്രധാന പ്രതിപാദ്യം മററു ജീവചരിത്രങ്ങളിൽ കാണാൻ കഴിഞ്ഞിട്ടില്ലാത്തതു കൊണ്ടാണ് കൊററനാട്ടു ശ്രീ. കെ. ഗംഗാധരൻ നായരുടെ നിർദ്ദേശപ്രകാരം ഞാൻ ഈ സാഹസത്തിനൊരുമ്പെട്ടതു്.

'കവിദീപിന്റെ' കാവ്യാമൃതം ആസ്വദിക്കാൻ സാധാരണക്കാർക്കു് അവസരമുണ്ടാക്കാൻവേണ്ടി പ്രൊഫ: ബാലരാമപ്പണിക്കർ അവർകൾ വിരചിച്ച വ്യാഖ്യാനത്തിന്റെ വെളിച്ചത്തിലാണ് മൂലകൃതിയുടെ ഉള്ളറകളിലേക്കു കടന്നു ചെല്ലാൻ എനിക്കു കഴിഞ്ഞതു്.

പരമഗുരുവിന്റെ ചരിത്രത്തെ വിളംബരം ചെയ്യുന്ന ഈ കാവ്യതല്ലജവുമായി പരിചയപ്പെടാൻ അവസരമുണ്ടാക്കിത്തന്ന ശ്രീ ഗംഗാധരൻ നായരോടു് എനിക്കുള്ള അകൈതവമായ കൃതജ്ഞത പ്രകാശിപ്പിച്ചു കൊള്ളുന്നു.

ശ്രീവിദ്യാധിരാജ ചരണാഭരണം എന്ന ഈ വിവർത്തനത്തിനു് അവതാരിക എഴുതിയ പണ്ഡിത വരേണ്യൻ എൻ. വി. കൃഷ്ണവാര്യർ അവർകളോടും ഇതിന്റെ പ്രസിദ്ധീകരണച്ചുമതല ഏറെറടുത്ത പെരിനാട്ടു് ശ്രീ വിദ്യാധിരാജ സേവാസമിതിയുടെ ഭാരവാഹികളോടും വിശിഷ്യ പ്രിസിഡന്റു് ശ്രീ തോട്ടത്തിൽ ശങ്കരപ്പിള്ള സെക്രട്ടറി ശ്രീ എ. കെ. ബാലകൃഷ്ണപിള്ള ഖജാൻജി ശ്രീ എം. രാഘവൻപിള്ള എന്നിവരോടും എനിക്കുള്ള നിസ്സീമമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊണ്ടു് ഈ കാവ്യ കുസുമം വിദ്യാധിരാജ പാദാരവിന്ദങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

കടവൂർ
2-1-84.

സുജനവിധേയൻ,
കടവൂർ ജീ. വേലുനായർ

# ശ്രീമദ് വിദ്യാധിരാജ സ്വാമികളുടെ ലഘു ജീവചരിത്രം

ശ്രീമദ് വിദ്യാധിരാജ സ്വാമികൾ കൊല്ലവർഷം 1029 ചിങ്ങമാസം 11-ാം തീയതി വ്യാഴാഴ്ച ഭരണിനക്ഷത്രത്തിന്റെ നാലാം പാദത്തിൽ തിരുവനന്തപുരത്ത് കണ്ണമ്മൂലയിലെ ഉള്ളൂർക്കോട്ട് ഭവനത്തിൽ നങ്ങമ്മപ്പിള്ള എന്ന മഹതിയുടെ സീമന്തപുത്രനായി തിരു അവതാരം ചെയ്തു. പിതാവ് താമരശ്ശേരി ഇല്ലത്ത് വാസുദേവ ശർമ്മയായിരുന്നു. അയ്യപ്പൻ എന്നുപേരിട്ടെങ്കിലും അറിയപ്പെട്ടതു് കുഞ്ഞൻപിള്ള എന്നാണ്.

എഴുത്തും വായനയും അടുത്തുള്ള സ്കൂളിലെ കുട്ടികളുടെ ഏട്ടുകൾ നോക്കിയും സംസ്കൃതം കൊല്ലൂർമഠത്തിൽ പഠിപ്പിച്ചിരുന്ന ശാസ്ത്രിയുടെ അദ്ധ്യാപനം കേട്ടും പഠിച്ചു. ബാല്യത്തിൽ വീട്ടിനടുത്തുള്ള ക്ഷേത്രത്തിൽ മാലകെട്ടി കൊടുക്കുക പതിവായിരുന്നു. ഒരിക്കൽ അവിടെ വച്ച് ഒരു സന്യാസി സുബ്രഹ്മണ്യ മന്ത്രം ഉപദേശിച്ചുകൊടുത്തു. ആ മന്ത്രം അക്ഷരലക്ഷം ജപിച്ച് സിദ്ധിവരുത്തിയതോടെ 'ഷൺമുഖദാസൻ' എന്നപേരുകൂടി കിട്ടി.

പതിനഞ്ചു വയസ്സായപ്പോൾ പേട്ടയിൽ രാമൻപിള്ളയാശാന്റെ പാഠശാലയിൽ നിന്നു് തമിഴ് കണക്ക് സംഗീതം എന്നിവ പഠിച്ചു. അന്നു് ക്ലാസ്സിലെ 'മോണിട്ടർ' ആയിരുന്നതിനാൽ ചട്ടമ്പി കുഞ്ഞൻപിള്ള എന്നു് അറിയപ്പെട്ടു. കുടുംബം പുലർത്താനായി കുറേക്കാലം കൂലിവേലക്കാരനായും പിന്നീട് കൊല്ലൂർമഠത്തിലെ കണക്കെഴുത്തുകാരനായും കഴിഞ്ഞു. ചിത്രമെഴുത്ത് കായികാഭ്യാസം സംഗീതം എന്നിവയിൽ ഇക്കാലത്ത് വൈദഗ്ദ്ധ്യം നേടി. പിന്നീട് നെയ്യാററിൻകര, ഭൂതപ്പാണ്ടി എന്നീ രജിസ്റ്റർ കച്ചേരികളിലെ ആധാരം എഴുത്തുകാരനായി. ഭൂതപ്പാണ്ടിയിൽ നിന്നു് തിരുവനന്തപുരത്തുവന്നു് വക്കീൽ ഗുമസ്തനായും അതിനുശേഷം ഹജൂർ കച്ചേരിയിൽ അക്കൗണ്ടന്റായും ജോലിനോക്കി. അക്കാലത്ത് തൈക്കാട്ട് അയ്യാവു സ്വാമി

യുമായി പരിചയപ്പെട്ടുകയും യോഗമുറകൾ അഭ്യസിക്കുകയും ചെയ്തു. സ്വാമിനാഥദേശികർ എന്ന തമിഴ് വിദ്വാനുമായുള്ള പരിചയംകൊണ്ടു് തമിഴ് ഭാഷയിലും വേദാന്ത ഗ്രന്ഥങ്ങളിലും സമഗ്രമായ അറിവുനേടി.

യൗവ്വനാരംഭത്തോടു കൂടി തിരുവനന്തപുരത്തു് നവരാത്രി സദസ്സിൽ സംബന്ധിക്കാനെത്തിയ സുപ്രസിദ്ധനായ സുബ്ബാജടാപാഠികളോടൊന്നിച്ചു കല്ലിടക്കുറിച്ചിക്കുപോയി അഞ്ചുവർഷക്കാലം അവിടെ താമസിച്ചു് വിവിധ ശാസ്ത്രങ്ങളിലും കലകളിലും അവഗാഹം സമ്പാദിച്ചു. സംസ്കൃതത്തിലും തമിഴിലുമുള്ള ആദ്ധ്യാത്മിക ഗ്രന്ഥങ്ങളെല്ലാം പഠിക്കാനും ദക്ഷിണേന്ത്യയിലെങ്ങും പര്യടനം നടത്താനും ഇക്കാലത്തുകഴിഞ്ഞു ഒരു മുസ്ലീം മതപണ്ഡിതനുമായി പരിചയപ്പെട്ടു് ഇസ്ലാം മതതത്വങ്ങൾ പഠിച്ചു മരുത്വാമലയിൽ വച്ചു് ആത്മാനന്ദ സ്വാമികളിൽ (കുമാരവേലു) നിന്നും യോഗ ശാസ്ത്രത്തിൽ ഉപരിപഠനം നടത്തി. ക്രുവക്കര മഠത്തിലെ ഗ്രന്ഥപ്പുരയിലെ താളിയോല ഗ്രന്ഥങ്ങൾ നോക്കി മന്ത്രതന്ത്രാദികൾ മനസ്സിലാക്കി.

28-ാം വയസ്സിൽ തിരുവനന്തപുരത്തു തിരിച്ചെത്തി. ആ സന്നമരണയായിക്കിടന്ന അമ്മയ്ക്കു് അന്ത്യശുശ്രൂഷകൾ ചെയ്യുന്നതിൽ ശ്രദ്ധിക്കുകയും അത്രയുംകാലം വീട്ടിൽ കഴിയുകയും ചെയ്തു. അമ്മയുടെ മരണത്തോടുകൂടി വീടുമായുള്ള ബന്ധം പരിത്യജിച്ചു.

ആത്മജ്ഞാനത്തിനു വേണ്ടി ദേശാടനം ചെയ്യവേ കന്യാകുമാരിയിലെ വടിവീശ്വരത്തു വച്ചു് ഒരു അവധൂതനുമായികണ്ടുമുട്ടി. 30-ാമത്തെ വയസ്സിൽ അണിയൂർ ക്ഷേത്രത്തിൽവച്ചു് ശ്രീനാരായണഗുരുവിനെ കാണുകയും അദ്ദേഹത്തെ പ്രഥമ ശിഷ്യനായി സ്വീകരിച്ചു് മൂന്നു നാലുവർഷം ഒന്നിച്ചു് അരുവിപ്പുറത്തു കഴിയുകയും ചെയ്തു. അതിനു ശേഷം നെട്ടമങ്ങാട്ടും വാമനപുരത്തും കുറേക്കാലംതാമസിച്ചു.

കൊല്ലവർഷം 1065 ൽ വടക്കൻ പ്രദേശങ്ങളിലേക്കു

പോയി. അന്നൊരിക്കൽ ഏററുമാനൂർ എന്ന സ്ഥലത്തു വച്ച് ഒരു പാതിരി, സനാതനധർമ്മം പരിത്യജിച്ച് ക്രിസ്തു മതം സ്വീകരിക്കാതിരുന്നാൽ നിത്യനരകത്തിൽ വീഴുമെന്ന് ഭീഷണിമുഴക്കിയതു കേൾക്കാനിടയായതിനെ തുടർന്ന്, ക്രിസ്തുമതച്ഛേദനം എന്ന പ്രബന്ധം രചിച്ച് കാളിയാങ്കൽ നീലകണ്ഠപ്പിള്ള, കരുവാകൃഷ്ണൻആശാൻ എന്നീ രണ്ടു ഗൃഹസ്ഥ ശിഷ്യന്മാരെ സനാതനധർമ്മസന്ദേശ പ്രചാരകരായി പരിശീലനം കൊടുത്ത് നാട്ടിൻ പുറങ്ങളിലയച്ചു. എറണാകുളത്തുവച്ച് വിവേകാനന്ദ സ്വാമികളെ കാണുകയും അദ്ദേഹം ആവശ്യപ്പെട്ടതനുസരിച്ച് 'ചിന്മുദ്ര' യുടെ തത്വം വിശദീകരിച്ചു കൊടുക്കുകയും ഉണ്ടായി. മൂവാററുപുഴയിൽവച്ച് മാറാടി ഗ്രാമക്കാരനായ നീലകണ്ഠപ്പിള്ള എന്ന ബാലനെ ദ്വിതീയ ശിഷ്യനായി സ്വീകരിച്ചു. അദ്ദേഹമാണ് പിൽക്കാലത്ത് നീലകണ്ഠതീർത്ഥ പാദസ്വാമികൾ എന്ന പ്രസിദ്ധനായത്.

കൊല്ലം 1080 വരെ കേരളത്തിലെ ഹൈന്ദവരുടെ ആദ്ധ്യാത്മിക പ്രബുദ്ധതയ്ക്കുവേണ്ടി നിസ്തന്ദ്രം അദ്ധ്വാനിച്ചും ജാതിചിന്ത, ബ്രാഹ്മണമേധാവിത്വം ആദിയായ അനാചാരങ്ങളെ എതിർത്തും ഗൃഹസ്ഥശിഷ്യന്മാരുടെ ഗൃഹാങ്കണങ്ങളിൽ ചർച്ച നടത്തി സംശയ നിവാരണം വരുത്തിയും ശിഷ്യന്മാരുടെ സാമൂഹ്യ പ്രവർത്തനങ്ങൾക്ക് പ്രചോദനം നൽകിയും സഞ്ചരിച്ചുകൊണ്ടിരുന്നു.

എഴുമററൂരും വാഴൂരും തീർത്ഥപാദാശ്രമങ്ങൾ സ്ഥാപിച്ച ശ്രീ തീർത്ഥപാദപരമഹംസ സ്വാമികളെ ശിഷ്യനായി സ്വീകരിച്ചതും, തൃപ്പൂണിത്തുറ പുത്തൻ കുരിശിനടുത്തുള്ള പരമ ഭട്ടാരാശ്രമാധിപതിയായിരുന്ന ശ്രീ രാമാനന്ദ തീർത്ഥപാദരെ ശിഷ്യനായി സ്വീകരിച്ചതും ഈ കാലഘട്ടത്തിലാണ്.

സർവജ്ഞനും ആർഷ സംസ്ക്കാര പ്രവാചകനും യോഗിയും സംന്യാസിയും താർക്കികനും വാഗ്മിയും കവിയും നിരൂപകനും നടനും ഗായകനും യുക്തിവാദിയും വേദാ

ന്തിയും ഗവേഷകനും സകലകലാകോവിദനുമായിരുന്ന സ്വാമികളെ കേരളീയരെല്ലാം അങ്ങേയററം ആദരിച്ചുവരുന്നു.

ജീവകാരുണ്യ നിരൂപണം, പുനർജ്ജന്മ നിരൂപണം, വേദാധികാര നിരൂപണം, ചിദാകാശലയം, ജാതി നിരൂപണം, പ്രാചീന മലയാളം, അദ്വൈത ചിന്താപദ്ധതി നിജാനന്ദവിലാസം തുടങ്ങി ചട്ടമ്പിസ്വാമികൾ ഈട്ടററ പ്രബന്ധങ്ങൾ വിരചിച്ചിട്ടുണ്ട്. അത്ഥസംപുഷ്ടവും അലങ്കാര ഭംഗി തികഞ്ഞതുമായ നിരവധി പദ്യങ്ങളും അദ്ദേഹത്തിന്റേതായുണ്ട്.

കൊല്ലവർഷം 1089 ൽ ശിഷ്യപ്രധാനികളുടെ ശ്രമഫലമായി സ്വാമികളുടെ ഷഷ്ട്യബ്ദ പൂത്തിയാഘോഷം ഗംഭീരമായി നടത്തപ്പെട്ടു.

ഗൃഹസ്ഥശിഷ്യനായ കുമ്പളത്തു ശങ്കുപ്പിള്ളയുടെ വസതിയ്ക്കടുത്തു് മുൻകൂട്ടി നിശ്ചയിക്കപ്പെട്ട സ്ഥലത്തു് ഭൗതികഗാത്രം പരിത്യജിച്ച ശ്രീമദ് വിദ്യാധിരാജ പരമഭട്ടാരക ചട്ടമ്പിസ്വാമി തിരുവടികൾ കൊല്ലവർഷം 1099 മേടം 23-ാം തീയതി ദിവ്യസമാധിയടഞ്ഞു.

ഗുരുനാഥന്റെ സമാധിവാത്തയറിഞ്ഞ പ്രഥമശിഷ്യൻ ശ്രീ നാരായണഗുരു അശ്രുപൂജയർപ്പിച്ചുകൊണ്ടു രചിച്ച ചുവടെ ചേത്തിരിക്കുന്ന രണ്ടുപദ്യങ്ങൾ ചട്ടമ്പിസ്വാമികളുടെ മഹത്വം വിളംബരം ചെയ്യുന്നുണ്ടു്.

"സർവജ്ഞെ ഋഷിരുത്ക്രാന്തഃ
സദ്ഗുരുശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണ കലാനിധിഃ"

"ലീലയാകാല മധികം
നീത്വാന്തേ സമഹാപ്രഭുഃ
നിസ്വം വപുഃസമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ"

വിവത്തകൻ

# ആശംസ

ശ്രീചട്ടമ്പിസ്വാമികൾ എന്ന വിശ്രുതനായ പൂജ്യശ്രീ വിദ്യാധിരാജ തീർത്ഥപാദസ്വാമി തിരുവടികളെക്കുറിച്ചറിയാത്തവർ ഇന്നു കേരളത്തിൽ അധികം ഉണ്ടെന്നു തോന്നുന്നില്ല. വലുതും ചെറുതുമായി മലയാളഭാഷയിൽ ഗദ്യത്തിലും പദ്യത്തിലും ദ്രാവിഡവൃത്തത്തിലും അദ്ദേഹത്തിന്റെ അനേകം ജീവചരിത്രങ്ങൾ രചിക്കപ്പെട്ടിട്ടുണ്ട്. അവയിൽ പലതിലും ആ മഹാത്മാവിന്റെ യോഗസിദ്ധികൾക്കും മററുമാണു കൂടുതൽ പ്രാധാന്യം കല്പിച്ചിരിക്കുന്നത് കേട്ടുകേൾവികളെ ആശ്രയിച്ചെഴുതിയ അങ്ങനെയുള്ള ചരിത്രങ്ങളിൽ അതിശയോക്തികളും അസംഭാവ്യതയും വന്നുകൂടുക സ്വാഭാവികമാണ്. സ്വാമിതിരുവടികൾ ജീവിച്ചിരുന്നപ്പോൾ അദ്ദേഹത്തിന്റെ ചരിത്രത്തെ പുരസ്കരിച്ച് എഴുതിയ ഗ്രന്ഥമൊന്നേയുള്ളു. അതാണ് ബാലാഹസ്വാമിചരണാഭരണം, എന്ന സംസ്കൃതഭാഷയിലുള്ള ലഘുകാവ്യം. അതിന്റെ കർത്താവ് സുപ്രസിദ്ധ വൈദ്യനും മഹാപണ്ഡിതനും കവിശ്രേഷ്ഠനുമായിരുന്ന ആറന്മുള ശ്രീ. എം. കെ. നാരായണപിള്ളയാണ് ശ്രീ നിലകണ്ഠതീർത്ഥ പാദസ്വാമികളിൽ നിന്നു 'സച്ചിദാനന്ദബ്രഹ്മേന്ദ്രൻ' എന്ന ദീക്ഷാനാമവും 'കവിദീപൻ' എന്ന ബിരുദവും സമ്പാദിച്ച ശ്രീനാരായണപിള്ള വൈദ്യൻ യോഗവേദാന്താദിശാസ്ത്രങ്ങളിലും അഗാധമായ പാണ്ഡിത്യം കൈവരിച്ചിരുന്നു. തന്റെ അദ്ധ്യാത്മഗുരുവായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ആജ്ഞയനുസരിച്ചാണ്. ശ്രീ നാരായണപിള്ള വൈദ്യൻ ബാലാഹസ്വാമിചരണാഭരണം വിരചിച്ചത്. അതു് കൊല്ലവർഷം 1084 ൽ എഴുതിത്തീർക്കുകയും 1085-ൽ കാശിയിൽ നിന്നു നാഗരലിപിയിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ അൻപത്തഞ്ചു വയസ്സുവരെയുള്ള ചരിത്രമേ ഇതിലെഴുതിയിട്ടുള്ളു. സ്വാമിതിരുവടികളുടെ കുടുംബം, വിദ്യാഭ്യാസം, യോഗജ്ഞാനസാധനകൾ, യോഗസിദ്ധികൾ ജീവന്മുക്താവസ്ഥ സർവ്വകലാവല്ലഭത്വം, ഗ്രന്ഥകരണാദികൾ, തുടങ്ങി അനേ

കവിഷയങ്ങൾ ഈ കാവ്യത്തിൽ വർണ്ണിക്കപ്പെട്ടിട്ടുണ്ട്. ലളിതകോമളങ്ങളായ പദാവലികൾ കൊണ്ട് രചിക്കപ്പെട്ട ഈ കാവ്യം അതിലടങ്ങിയ ആശയവിശേഷം കൊണ്ട് ഒരു ശാസ്ത്രഗ്രന്ഥത്തിൻെറ സ്ഥാനവും അലങ്കരിക്കുന്നു. ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ചരിത്രവിഷയത്തിൽ ഏറ്റവും പ്രാമാണികമായ ഗ്രന്ഥവും ഈ ബാലാഹസ്വാമി ചരണാഭരണം തന്നെയാണ്. അതെഴുതി പ്രസിദ്ധപ്പെടുത്തിയ കാലത്തു കേരളത്തിലും വിദേശങ്ങളിലുമുള്ള അനേകം മഹാപണ്ഡിതന്മാർ ആ ഗ്രന്ഥത്തെയും ഗ്രന്ഥകർത്താവിനെയും മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്. എന്നാൽ പ്രസ്തുത ഗ്രന്ഥത്തിനു് അടുത്തകാലംവരെ കേരളത്തിൽ വലിയ പ്രചാരം സിദ്ധിച്ചിരുന്നില്ല.

ആറന്മുള ശ്രീ നാരായണപിള്ള വൈദ്യന്റെ ജാമാതാവും ശിഷ്യനും വിശ്രുത വൈദ്യനുമായിരുന്ന ശ്രീ കുമരകം പരമേശ്വരൻപിള്ളയുടെ പരിശ്രമഫലമായി ക്രിസ്ത്വബ്ദം 1977–ൽ വിസ്തൃതമായ മലയാള വ്യാഖ്യാനത്തോടു കൂടി ആ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. അതിൻെറ വ്യാഖ്യാതാവ് സുപ്രസിദ്ധ പണ്ഡിതനായിരുന്ന പ്രൊഫ: കെ ബാലരാമപ്പണിക്കർ M A ആണ്. ആ പുസ്തകത്തിൻെറ പ്രസിദ്ധീകരണത്തിനു ശേഷമാണ് ബാലാഹസ്വാമി ചരണാഭരണത്തിൻെറ മാഹാത്മ്യം സംസ്കൃത ഭാഷാനഭിജ്ഞന്മാരായ കേരളീയർ അറിയുന്നതു് സരളമാണെങ്കിലും പ്രൗഢഗംഭീരമായ ആ കാവ്യരത്നത്തിൻെറ മലയാള ഭാഷയിലേക്കുള്ള വൃത്താനുവൃത്ത പരിവർത്തനമാണ് 'വിദ്യാധിരാജചരണാഭരണം' എന്ന പേരിൽ പ്രസിദ്ധപ്പെടുത്തുന്ന ഈ ഗ്രന്ഥം.

ഈ ഗ്രന്ഥത്തിൻെറ വിവർത്തകൻ ഒരു നല്ല കവിയും പണ്ഡിതനുമായ കൊല്ലം, കടവൂർ ശ്രീ ജി. വേലുനായരാണ്. മൂലഗ്രന്ഥത്തിലെ ആശയങ്ങൾക്കും ശൈലിക്കും വലിയ കോട്ടം തട്ടാതെ വിവർത്തനം ചെയ്യുവാൻ ശ്രീ വേലുനായർക്കു കഴിഞ്ഞിട്ടുണ്ട്. വൃത്താനുവൃത്തം തർജ്ജുമ ചെയ്തതുകൊണ്ട് മൂലഗ്രന്ഥത്തിലെ അതേ പദങ്ങൾ തന്നെ മിക്കവാറും തർജ്ജിമയിലും പ്രയോഗിക്കേണ്ടി വന്നു എന്ന കുറവു ചിലർ പറഞ്ഞേക്കും. എന്നാൽ പുസ്തകം ആദ്യവസാനം വായിച്ചു കഴിയുമ്പോൾ ഇതൊരു സ്വതന്ത്ര കൃതിയാണെന്നു തോന്നും. സുപ്രസിദ്ധമായ 'സൗന്ദര്യലഹരി

അനുഷ്ടുപ്പ് വൃത്തത്തിൽ നല്ല മലയാള ശൈലിയിൽ വിവർത്തനം ചെയ്യാൻ കഴിഞ്ഞ ശ്രീ വേലുനായരുടെ വിവർത്തനസാമർത്ഥ്യം അഭിനന്ദനീയം തന്നെ! ആ ധൈര്യമായിരിക്കാം ബാലാഹ്വസ്വാമിചരണാഭരണവും വിവർത്തനം ചെയ്യാൻ ശ്രീ വേലുനായരെ പ്രേരിപ്പിച്ചതു്.

അദ്ധ്യാത്മ വിദ്യാമൃത തൃപ്തിശാലീ
ബാലാഭിധാനോ ഭഗവാൻ മുനീന്ദ്രഃ
യത്സ്വാമിനോ ഭൂവലയപ്രസിദ്ധം
വിഭാതി ചട്ടമ്പ്യപരാഭിധാനം

എന്ന ഒന്നാം ശ്ലോകം ശ്രീ വേലുനായർ വിവർത്തനം ചെയ്തിരിക്കുന്നതു നോക്കുക

ആദ്ധ്യാത്മ വിദ്യാമൃത തൃപ്തനായി
കുഞ്ഞൻ മുനീന്ദ്രൻ ഭഗവാൻ ജഗത്തിൽ
ചട്ടമ്പിയെന്നുള്ള പരാഖ്യയാൽ സു-
പ്രസിദ്ധനാം സ്വാമി ലസിച്ചിടുന്നു.

ഇതിൽ മൂലശ്ലോകത്തിലെ ആശയം ഒട്ടും തന്നെ ചോർന്നുപോയിട്ടില്ല. ഇതുപോലെ മിക്കവാറും എല്ലാ ശ്ലോകങ്ങളും വിവർത്തനം ചെയ്യാൻ സാധിച്ചതു് ശ്രീ. വേലുനായരുടെ അന്യാദൃശമായ പാണ്ഡിത്യവും കവനചാതുര്യവും കൊണ്ടാണെന്നു് പറയാതിരിക്കാൻ നിവൃത്തിയില്ല.

ശ്രീ വേലുനായരുടെ വിവർത്തന വിഷയത്തിലുള്ള മനോഭാവത്തെ ശ്ലാഘിക്കുകയും ഇതുപോലെയുള്ള ഗ്രന്ഥങ്ങൾ മേലിലും രചിക്കുവാൻ അദ്ദേഹത്തെ ഈശ്വരൻ അനുഗ്രഹിക്കട്ടെ എന്നാശംസിക്കുകയും ചെയ്തുകൊള്ളുന്നു. ഗ്രന്ഥത്തിനു പ്രചാരവും ഗ്രന്ഥകാരനു് ആയുരാരോഗ്യാഭിവൃദ്ധിയും ഉണ്ടാകട്ടെ! ഈ വിധത്തിലുള്ള ഉത്തമഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണ ചുമതല ഏറ്റെടുത്തു നടത്തിവരുന്ന ശ്രീ വിദ്യാധിരാജ സേവാസമിതിയുടെ പ്രവർത്തനം അഭിനന്ദനീയമാണു്. സമിതിയുടെ പ്രവർത്തനങ്ങൾക്കു് സകലവിധ വിജയങ്ങളും ആശംസിക്കുന്നു.

എന്നു് ക്ഷേമാശംസി,

**വിദ്യാനന്ദതീർത്ഥപാദസ്വാമി**
തീർത്ഥപാദാശ്രമം,
തീർത്ഥപാദപുരം,

കോട്ടയം, 1-2-1984.

# ആശംസ

'ബാലാഹപദ്മസ്യ ചരണാഭരണം' മനോജ്ഞം
കാലാനുകൂലമിഹ സൽക്കവി വേലുനായർ
ബാലനുപോലുമറിവാനുതകും വിധത്തിൽ
ചേലാർന്ന നല്ലമലയാളമതിൽപ്പകർത്തി

'നാരായണീയ' പരിഭാഷയിലദ്വിതീയ-
സ്ഥാനത്തിലെത്തി വിജയിച്ചരുളുന്നധീമാൻ
'നാരായണാഖ്യകവിദീപ'കൃതിക്കു ചിത്രം!
വൃത്തത്തിനൊത്തൊരു വിവർത്തനമിന്നുതീർത്തു

വിദ്യാധിരാജ യതിരാജചരിത്രമാദ്യം
വൈദ്യൻചമച്ചു കൃതിസംസ്കൃതകാവ്യരൂപം
വിദ്യാധിദേവതകനിഞ്ഞു; മണിപ്രവാള-
പദ്യത്തിലിന്നതു നമുക്കുലഭിച്ചുഭാഗ്യം.

ഹൃദ്യാഭയാ പരിലസിപ്പൊരുകാവ്യരത്നം
വിദ്യാധിരാജ ചരണാഭരണാഭിധാനം
വിദ്യാധിരാജസമിതിക്കു, സ്യമന്തകം പോ-
ലുദ്യൽ പ്രകാശകിരണങ്ങൾ ചൊരിഞ്ഞിടട്ടെ.

**കൊററനാട്ട് കെ. ഗംഗാധരൻ നായർ.**

# ഗുരുവന്ദനം

ആദിശങ്കരാചാര്യ സ്വാമികളാദ്ധ്യാത്മിക
വേദിയിലദ്വൈതത്തിൻ ദീപമുജ്ജ്വലിപ്പിച്ചു.
ഭാരതമാകെപ്പടർന്നദ്ദീപ, മന്നാദ്യമായ്
കേരളോർവ്വീതൻ കീർത്തിധാവള്യം പരന്നെങ്ങും.
'കുഞ്ഞ' നാം പൂർണ്ണേന്ദുവ 'ക്കൊല്ലൂരി' ലുദിച്ചപ്പോൾ
കന്നലനാടിൻ കീർത്തി വളർന്നൂരണ്ടാമതും.
വ്യാസന്റെ വേദജ്ഞാനം ബുദ്ധന്റെ കാരുണ്യവും
ശ്രീശങ്കരാചാര്യന്റെ യദ്വൈത സിദ്ധാന്തവും
ജാത്യനാചാരങ്ങളോടത്യന്ത വൈമുഖ്യവും
ആർജ്ജവ മധൃഷ്യത്വ മാർഷമാം സംസ്ക്കാരവും
വേദാന്ത യോഗ ശാസ്ത്രസംഗീത വാദ്യങ്ങളിൽ
വൈദുഷ്യ മമേയമാം പ്രതിഭാവിലാസവും
ചാരുവാം സംഭാഷണ രീതിയുമിയന്നുള്ള
കേരളീയനാണസ്മദ് ഗുരുവാം ഭട്ടാരകൻ!
''കേരളം ഭ്രാന്താലയ'' മെന്നോർത്ത മഹാത്മാവി-
ന്നജ്ഞാതം രഹസ്യമാം 'ചിന്മുദ്രാ' തത്ത്വാർത്ഥത്തെ
നേരായിഗ്രഹിപ്പിക്കാൻ കെല്പുറ്റ 'ചട്ടമ്പി'യി
ക്കേരളമക്കൾക്കഭിമാനത്തെ നേടിത്തന്നോൻ
സന്യസ്തപരിവ്രാട്ടാ ബ്രഹ്മജ്ഞോത്തമൻ യോഗി
തന്നെത്താനറിഞ്ഞിട്ട ചെന്നെത്തി പരാത്മാവിൽ
പാമ്പു,മപ്പൂമെത്തവൻപുലിയു മെലികളും
പട്ടിയും തവളയു മെറുമ്പും വൃഷഭവും
ഇക്കാണും ചരാചര മൊക്കെയും താൻതന്നെയെ-
ന്നുൾക്കാമ്പിലുറപ്പിച്ച തല്പദേ നമസ്ക്കാരം.
അപ്പരമാചാര്യനാം 'വിദ്യാധിരാജൻ ശ്രീമദ്-
ചട്ടമ്പി' യതീന്ദ്രന്റെ മാർഗ്ഗത്തിൽ ചരിക്കുവിൻ.

**കടവൂർ ജി. വേലുനായർ**

# ശ്രീവിദ്യാധിരാജ ചരണാഭരണം

## ഒന്നാം സർഗ്ഗം

അദ്ധ്യാത്മ വിദ്യാമൃത തൃപ്തനായി-
'ക്കുഞ്ഞൻ' മുനീന്ദ്രൻ ഭഗവാൻ ജഗത്തിൽ
'ചട്ടമ്പി'യെന്നുള്ള പരാഖ്യയാൽ സു-
പ്രസിദ്ധനാം സ്വാമി ലസിച്ചിടുന്നു. 1

തപോധനന്മാർ പരിശുദ്ധരാത്മാ-
നന്ദാമൃതാസ്വാദന തത്പരന്മാർ
സുധീന്ദ്രരിന്നുള്ളതിലദ്വിതീയൻ
സത്തുക്കളിൽ പ്രീതിവളർത്തി വാഴ്‌വൂ. 2

വററാത്ത കാരുണ്യപയോധി നിത്യാ-
നന്ദം നുകർന്നിട്ടതി മോദശാലി:
വേദാന്തി, തന്നെശ്ശരണം ഗമിക്കും
സത്തർക്കു സംസാര വിമുക്തിയേകും. 3

അനന്യസാധാരണനായ വിദ്വൽ-
സംന്യാസി തന്നാനനപങ്കജത്തിൽ
വേദാത്മികാ വാണി വിളങ്ങിടുന്നു
തൻ വൃത്തിയാലദ്ഭുത മേററി മുററും. 4

പ്രപഞ്ചതത്ത്വം വിശദീകരിക്കാൻ
സമർത്ഥമാം സഞ്ചിത ധർമ്മസാരം
വാക്യം വിനീതം സ്വയമായ്ഗളിപ്പൂ
യതീശ്വരൻതൻ വദനത്തിൽ നിന്നും. 5

വിചിത്രസംപൂർണ്ണകഥാ പവിഷയെന്ന-
സ്ഫുടാക്ഷരം തൻമൃദുവാഗ്വിലാസം
നൃപൻ മുതൽക്കിങ്ങിടയൻ വരേയ്ക്കും
ക്ഷേമത്തിനായി പ്രസരിപ്പുനിത്യം. 6

മായാഭ്രമത്താലുളവായ നാനാ
വികാരധാരാ വിലയംവരുത്താൻ
മോക്ഷാർത്ഥികൾ സന്തതമാശവയ്ക്ക-
ന്നാ നോട്ടമെന്നും വിജയിച്ചിടുന്നു. 7

തന്നന്തരംഗ സ്ഥിതമായ് വിളങ്ങും
ബ്രഹ്മാർണ്ണവത്തിൻ പതയാൽ തിളങ്ങും
സുനിർമ്മലം തൻമുഖപത്മമെന്നും
വിടർന്നിട്ടും മട്ടു ലസിച്ചിടുന്നു. 8

വേദാബ്ധിതന്നക്കരെയെത്തിയിട്ടും
വിനീതരായ് പണ്ഡിതകേസരീന്ദ്രർ
വെടിഞ്ഞുപാടേ വിഷയാഭിലാഷം
സേവിപ്പുതൽപ്പാദ സരോരുഹത്തെ. 9

ദേശാടനം ചെയ്വു സദാസമോദം,
തങ്ങും ചിലേടത്തു യദൃച്ഛയാ താൻ
ഈ ഭിക്ഷുവിൻ ജീവിതചര്യയത്യാ-
ശ്ചര്യം; ബുധർക്കാർക്കതു മോദമേകാ? 10

ശ്രീ ശങ്കരാചാര്യയതീശ്വരന്റെ
ജന്മത്തിനാലുന്നത കീർത്തിചേർന്ന
പവിത്രമാമീ മലയാളനാട്ടിൽ
വരിഷ്ഠനിപ്പണ്ഡിതനും ജനിച്ചു, 11

ശ്രീ വഞ്ചിഭൂമീശ്വര രാജധാനി-
ക്കടുത്തു 'കൊല്ലൂ' രിതി ഭൂതിപൂർണ്ണം
ഗ്രാമം പുരാപുണ്യമിയന്നതായു-
ണ്ടങ്ങീമഹാത്മാവവതീർണ്ണനായീ 12

സംഗീത സാഹിത്യാധിരാജ്യാധി-
'ക്കഗസ്ത്യരാം [illegible]ഖരാഖ്യൻ
'സ്വാതി' ക്ഷമാവല്ലഭനാർക്ക നൽകീ,
വൈദുഷ്യസംഭാവനയായടുത്തുൺ;. 13

ആ മാന്യനാ 'മുമ്മിണി നായനാചാർ'
ജിതേന്ദ്രിയൻ വിജ്ഞരിലഗ്ര ഗണ്യൻ
മുന്നം ജനിച്ചേതുകുലത്തിലെങ്ങുദ്-
ഭവിച്ചു നാരായണസിദ്ധമൗനി; 14

അഞ്ഞായിരത്തോടിരുപത്തിയെട്ടും
കൊല്ലം കഴിഞ്ഞെത്തിയ ചിങ്ങമാസേ;
ആ 'ദേവഹൂതി'ക്കിഹ 'വാസുദേവൻ'
പോൽ 'നങ്ങദേവി'ക്കു ജനിച്ചുബാലൻ. 15

തന്നാത്മ ചൈതന്യകലാ വിശേഷം
കാണിച്ചു 'കുഞ്ഞൻ' ശിശുവായിരിക്കെ
നിരന്തരം സർവജനാന്തരംഗം
പ്രമോദഭാരാകുലമാക്കിയെന്നും. 16

ബ്രഹ്മജ്ഞരായ് കീർത്തിയെഴുന്ന വിദ്യാ-
വത്തുക്കളായ് വേദിയരാം മഹാന്മാർ
'സുബ്ബാ ജടാപാഠികളാദിയായോ-
രാചാര്യരായ്ക്കുഞ്ഞനു ബാല്യകാലേ. 17

ആത്മീയബോധത്തിലുറച്ചപാരം
പ്രസന്നമാം തൽപ്രതിഭാ വിലാസം
വെളിപ്പെട്ടത്തിദ്ദൃഢമാക്കി ധീമാൻ
സ്വയം, ത്രയീവിദ്യകൾ തൻ വിഭേദം. 18

മനീഷി യിബ്ഭാരത ഭൂവിഭാഗ-
ത്തങ്ങോളമിങ്ങോള മനേകകാലം
നടന്നുകണ്ടു; നിജപൂർവപുണ്യാ-
ധിക്യത്തിനാൽ, ധർമ്മവിലോപമെന്യേ. 19

ബാല്യംമുതൽ സംസ്കൃതഭാഷയെന്ന-
വീണയ്ക്കെഴും തന്ത്രികൾ മൂന്നിലും തൻ
മിടുക്കുകാട്ടിപ്പുകളാർന്ന വിദ്വാൻ
ക്രമേണ താനേ തമിഴും പഠിച്ചു. 20

മുമുക്ഷുവായ്, ദ്രാവിഡശാസ്ത്രസാരം
പഠിച്ചുകൊണ്ട 'ത്തമിഴ്നാട്ടിൽ' വാഴ്കെ
വേദാന്തശാസ്ത്രങ്ങളെ വേണ്ടവണ്ണം
മനസ്സുറപ്പിച്ചു പഠിച്ചുനിത്യം. 21

ഉള്ളത്തിലെന്നും നിഗമപ്രപഞ്ചം
സഞ്ചിന്തനം ചെയ്തു മഹാമുനീന്ദ്രൻ
ഗോവിപ്രജാലത്തിനതൃപ്തിചേർക്കും-
പ്രവൃത്തിയെക്കർക്കശമായെതിർത്തു. 22

പ്രാരബ്ധ സംസ്കാര വിശേഷമായി-
ത്തീർന്നുള്ള മുജ്ജന്മകുചേഷ്ടയാലേ
ദുഃഖങ്ങളൊട്ടേറെ യുദിച്ചുകാണാ-
യക്കാലമസ്സാധുവിനുൾത്തടത്തിൽ. 23

മഹാശയൻ തന്നുടെ ദുഃഖമെല്ലാ-
മതാതുകാലത്തു വെടിഞ്ഞു ശീഘ്രം
അഷ്ടാങ്ഗ യോഗാഗമസമ്പ്രദായം
അഭീഷ്ടദൻ മാമുനിയഭ്യസിച്ചു. 24

വേദോക്തരീതിക്കനുയോജ്യമല്ലാ
സാംഖ്യം തഥാ യോഗവുമെന്നു ധീമാൻ
പരിത്യജിച്ചായവ 'ഭാവനാ' ഖ്യം
വരിച്ചുതാൻ പാവന'മാത്മയോഗം'. 25

അറിഞ്ഞു ഷഡ്ദർശനയുഗ്മ സൂക്ഷ്മ
രഹസ്യമെല്ലാം പരിശുദ്ധവൃത്തൻ
കുമാര പാദാംബുജ ഭക്തനാത്മ-
യോഗോക്ത മാർഗ്ഗേണ ഗമിക്കയായി 26

നിരന്തരാനന്ദ സുധാബ്ധിയിങ്കൽ
തരങ്ഗമാലാ വലിയിൽക്കളിച്ചും
സുഖോപ ഭോഗങ്ങളിലാശവിട്ടും
തപസ്സു ചെയ്തമ്മുനി പിന്നെ മോദാൽ 27

പ്രയത്നസാധ്യം 'ഹഠയോഗമാർഗ്ഗം'
ശീലിച്ചു വൈകല്യമിയന്നിടാതെ
ജിതേന്ദ്രിയൻ പണ്ഡിതനൊട്ടനാൾകൊ-
ണ്ടനർഘമസ്സിദ്ധി വശപ്പെടുത്തി. 28

ഈ യോഗിവര്യൻ വഴിപോലെ 'സമ്യഗ്-
യോഗ' സ്വരൂപത്തെയറിഞ്ഞശേഷം
വിഖ്യാതമാം 'ധൗതിക ബന്ധവസ്തി'
ക്രിയാദിയിൽ സിദ്ധി വരുത്തിചെമ്മേ 29

നൽ 'പ്ലാവിനീ' നാമക കുംഭകാദി-
യോഗം മുറയ്ക്കീമുനിയഭ്യസിച്ചു
ഭദ്രങ്ങളാം മുദ്രകൾ മൂലബന്ധം'
പ്രധാനമായ് പത്തിലുമാർന്നു സിദ്ധി. 30

തൻ പ്രാണനെ പ്പണ്ഡിതനമ്മുനീന്ദ്രൻ
അപാനനിൽച്ചേർത്തു നിറുത്തിനന്നായ്
ധ്യാനിച്ചു കൊണ്ടന്ത്യ ജനിക്കദിക്കും
ജ്ഞാനത്തിനാൽ, താൻപരനെന്നറിഞ്ഞു. 31

നുകർന്നു 'ചാന്ദ്രീസുധ' സർവദാതാ-
നഗസ്ത്യരാൽ കല്പിത ദിവ്യകല്പം
'പ്ലാശാദിയായ് കാഞ്ഞിരവേരൊട്ടുക്കം
ചേർന്നുള്ളതും' നിത്യവുമാസ്വദിച്ചാൻ. 32

വാഴ്ത്തുന്നു നൽപ്പണ്ഡിതരുൺമചൊൽവോ-
രീ യോഗിവര്യന്റെ മഹത്വമെങ്ങും
ഐശ്വര്യ സിദ്ധിവ്യവഹാര ലീലാ-
വിശേഷമെല്ലാം മടിവിട്ട നിത്യം. 33

സ്വപ്നോപമാനം നിതരാമസാരം
സംസാരപൂരം ബഹുദുഃഖപൂർണ്ണം
ആചാര്യചൂഡാമണിയേവമോർത്ത-
ച്ചിത്തം പരാത്മാവിലണച്ചു കൊണ്ടാൻ 34

മഹത്ത്വമേറുന്നൊരഹിംസ സത്യം
നൽബ്രഹ്മചര്യം യമവുംവരിച്ചു;
വിത്താഗ്രഹം സംഗപരിഗ്രഹങ്ങൾ
മഹാശയൻ വിട്ടു, കുശാഗ്രബുദ്ധി. 35

കർമ്മങ്ങളെല്ലാം ഭഗവാങ്കലർപ്പി-
ച്ചതീവഭക്ത്യാ പരിതുഷ്ടനായി
സ്വാധ്യായവും ശൗചതപസ്സുമെല്ലാം
മുടക്കമില്ലാതെ നടത്തി സൂരി. 36

തെളിഞ്ഞുമിന്നും പ്രതിഭാവിലാസ-
പ്രാബല്യമാർന്നുത്തമ തത്ത്വവേദി
പ്രവൃദ്ധസാമർത്ഥ്യമിയന്നു കൊണ്ട-
ങ്ങാരാജയോഗാഭ്യസനം തുടങ്ങി. 37

പ്രബുദ്ധനായ് താരകവിൽ കുലച്ചി-
ട്ടാത്മാവിനെ നൽക്കണയാക്കി വേഗം
ലക്ഷ്യംപരംബ്രഹ്മമണച്ചു തെറ്റാ-
തൈക്യം വരിച്ചു പരമാത്മമഗ്നൻ 38

അപുണ്യവാന്മാർക്കണയാനസാദ്ധ്യം
അതീവഗോപ്യം സുരരാൽ സുസേവ്യം
അനന്തമേധാബല യുക്തി സാദ്ധ്യം
ആ രാജയോഗോന്നതിയാർന്നു സിദ്ധൻ. 39

എല്ലായ്പ്പോഴും യോഗനിമഗ്ന ജീവൻ-
മുക്തൻ ഭജിച്ചാനഘ മൊക്കെയറ്റോൻ;
തന്നിഷ്ടദേവൻ നിഗമാർത്ഥ രൂപൻ
ഭക്താർത്തിപോക്കുന്ന "കുമാരനെ"ത്താൻ. 40

തന്നോടൊക്കും പണ്ഡിതോത്തംസമാണെ-
ന്നോർത്തിട്ടാവാം സ്കന്ദ, നാസ്വാമിതന്റെ
ചിത്താബ്ജത്തിൽ സർവദാ വാണുകൊണ്ടാ
നോർമ്മിക്കാതെ ദേവസേനാപതിത്വം 41

യാതൊന്നകത്തുമരുവീടുകയാൽ നടത്തു-
ന്നീസ്സൃഷ്ടിതൊട്ട പലവൃത്തികളിങ്ങജാദ്യർ
ധ്യാനിച്ചിടുന്നതിനെ 'ഷൺമുഖദാസനാ' മാ-
യോഗീന്ദ്രനെ, ച്യുതിയെഴാത്തമഹസ്സിനേ ഞാൻ. 42

ഒന്നാംസർഗ്ഗം കഴിഞ്ഞു

## രണ്ടാം സർഗ്ഗം

സമർത്ഥനാം സ്വാമി മുമുക്ഷുവായോ-
രനന്യനമാർജ്ജിപ്പതിനർഹമായ,
പ്രയത്നസാധ്യം ശിവസാധനങ്ങൾ
നാലിന്റെയും പൂർണ്ണതനേടിവേഗം. 1

വേദാബ്ധി യാദ്രാവിഡനാട്ടിലേവം
വാഴുന്നകാലത്തൊരു നാളിലേകൻ
സച്ചിത്പരാനന്ദരസൈക തുഷ്ടൻ
യദൃച്ഛയാ കണ്ണിനു നേർക്കണഞ്ഞു. 2

കണ്ടിട്ടുമില്ലമ്മുനിതന്നെ മുന്നം
കേട്ടിട്ടുമില്ലെങ്കിലുമമ്മഹാന്റെ
മന്ത്രോപദേശം മനതാരിലേറി-
'ക്കുഞ്ഞന്റെ' ഹൃദ്ഗ്രന്ഥിയറുത്തുവിട്ടു. 3

മനസ്വി യേകാന്ത വിശുദ്ധദേശ-
സ്ഥിതൻ സദാനിർമ്മല ചിത്തവൃത്തി
ഭേദത്രയാതീത മനന്തരൂപം
ബ്രഹ്മം സ്മരിച്ചാൻ വിജിതേന്ദ്രിയാത്മാ. 4

രാഗാദിദോഷങ്ങളൊഴിഞ്ഞു ചിത്ത-
വ്യാപാരവാനമ്മുനിവര്യനേററം
വിളങ്ങി യജ്ഞാനതമസ്സൊഴിഞ്ഞു
കാളാംബുദം നീങ്ങിയഭാനുമാൻ പോൽ. 5

ദേഹാത്മധീദ്ദൂരെവെടിഞ്ഞു, കണ്ടൂ-
സത്യം; ചിദാനന്ദരസസ്വരൂപം
ആത്മാവിനെക്കേവലമായ്, മുനീന്ദ്രൻ
കരസ്ഥമാമാമലകീഫലം പോൽ. 6

വെടിഞ്ഞു ദോഷാവഹ ബാഹ്യഭോഗം
യോഗീശ്വരൻ ത്യാഗി രമിച്ചുതന്നിൽ
പൂണൂലണിഞ്ഞോരു കുമാരനെപ്പോൽ
ചരിക്കയും ചെയ്തഥ കാററുപോലെ. 7

സദാ ചിദാനന്ദ നിരൂപണം, തദ്-
ധ്യാനം, സമാധിസ്ഥിതി യീ വിധത്തിൽ
ബ്രഹ്മൈക്യഭാവസ്ഥിത നീ മഹാത്മാ
ബ്രഹ്മജ്ഞരായോർക്കുളവാക്കിമോദം. 8

ഇരുട്ടുപോലുള്ളൊരവിദ്യയേ വേർ-
പെടുത്തുവാൻ പററിയ തല്ലകർമ്മം
അതിൻ വിനാശത്തിനു വിദ്യയേ ഞാൻ
സേവിപ്പനെന്നമ്മതിമാനുറച്ചൂ 9

വിശുദ്ധമേകം പരമം നിഗൂഢം
സാക്ഷാൽ പരാത്മാവിനെ ശുദ്ധചിത്തൻ
ദർശിച്ചുതന്നിൽ, സ്ഫുട പഞ്ചകോശ-
ജ്ഞാനത്തിനാലാ വടിവായ് ഭവിച്ചൂ 10

കായാദികൾക്കാദിമ ഹേതുകർമ്മം
അവിദ്യകർമ്മത്തിനു ഹേതുവത്രേ
അതിൻ വിനാശത്തിനു ശുദ്ധവിദ്യ-
യെന്നാമുനീന്ദ്രൻശരിയായറിഞ്ഞൂ. 11

അവിദ്യയിൽ നിന്നുളവായ്‌വരുന്ന
രാഗാദിചേർന്നുള്ളൊരു കർമ്മമെല്ലാം
സംസാരമാം ദോഷഫലത്തെയുണ്ടാ-
ക്കുന്നെന്നുമായോഗിവരൻ ധരിച്ചു. 12

സദാപി ദേഹാദ്യഭിമാന ജന്യം
നരർക്കു നാനാവിധ കർമ്മ, മെന്നാൽ
ഞാനെന്ന ഭാവം വെടിയുന്നവർക്കു
ജ്ഞാനം വരുന്നെന്നതറിഞ്ഞു ധീമാൻ 13

സമസ്തകർമ്മങ്ങൾ വെടിഞ്ഞു, നിത്യം
ആത്മാവിലന്തഃകരണത്തെ നിർത്തി
ബ്രഹ്മാഹമെന്നുള്ളിലുറച്ചതിങ്കൽ
സ്ഥൈര്യം വരിച്ചാന്മുനി ധീരധീരൻ 14

കർമ്മങ്ങളാഗാമിക സഞ്ചിതങ്ങൾ
ജ്ഞാനാഗ്നിയിൽ ജ്ഞാനിയെരിച്ചശേഷം
പ്രാരബ്ധശേഷത്തിനു തന്റെ ദേഹം
കല്പിച്ചു വാണൂ സസുഖം മുനീന്ദ്രൻ 15

കാണ്മൂ കുടത്തേയതിൽ നിന്നു ഭിന്നൻ
ദേഹാദികാണുന്ന,തുപോൽ തദന്യൻ
എന്നാകയാൽ ഭൗതികമല്ലയീ ഞാൻ;
ഞാൻ ദേഹമല്ലെ,ന്ന മറിഞ്ഞു വിജ്ഞൻ 16

പ്രാണങ്ങൾ പത്തി,ന്ദ്രിയ ബുദ്ധിചിത്തം
ഇവയ്ക്കെഴും വൃത്തികളൊന്നുമല്ലാ
ആ വൃത്തികൾക്കുള്ളൊരു സാക്ഷി, സാക്ഷാ-
ലാത്മാവുതാനെ,ന്നു ബുധൻ ധരിച്ചു. 17

ജഗത്തിതിന്നേക മുപാധി, കർമ്മം—
സമസ്തമുണ്ടാക്കുവ, താദിശൂന്യം
അവാച്യമായുള്ളതവിദ്യ, ദൂരീ-
കരിച്ചുടൻതാ, നതിനേ മഹാത്മാ. 18

ജഗത്തസത്യം കയറിൽ ഭുജംഗ-
ഭ്രമം ജനിക്കുന്നതു പോലെ തോന്നൽ
ആത്മാവിലാരോപിതമെന്നസത്യം
സ്വാത്മാവിലീക്ഷിച്ചു മഹാൻ സുസൂക്ഷ്മം. 19

ജഗത്തുകാണുന്നതു സത്യമെന്നു
തോന്നുന്നതജ്ഞാന ബലത്തിനാലേ
സ്വകർമ്മദുർവാസനയാലതെന്നും
ബോധിച്ചു ഹോമിച്ചതിനെച്ചിദഗ്നൗ 20

ഏതിന്റെ സാന്നിദ്ധ്യ ബലത്തിനാലീ-
പ്രാണാദികൾ വ്യാപൃതമായ്‌വരുന്നു
ആ ഞാൻ പരംബ്രഹ്മ, മതെന്നിമറ്റൊ-
ന്നല്ലെ,ന്ന ബോധം മുനിയിൽ ജ്വലിച്ചു. 21

ഏകാഗ്ര മിങ്ങെന്മന മെന്നധീനം
സ്ഥിരീകൃതം ബോധമിതേതിനാലോ
ആ ഞാൻ പരാനന്ദമയൻ വികാരം
വിട്ടോനു മെന്നമ്മുനി കണ്ടു തന്നെ. 22

മേഘങ്ങളോട്ട നളവിന്ദുവോട്ടം-
മട്ടിൽ പ്രശോഭിപ്പതുപോൽ മുനീന്ദ്രനു
ന്നിർവേന്ദ്രിയങ്ങൾ വിഷയങ്ങൾതോറും
വ്യാപിക്കവേ, വ്യാപൃതനെന്നു തോന്നി. 23

ഘടസ്ഥിതാകാശ മതേ വിധത്തിൽ
മഠത്തിലുണ്ടെന്നു മറിഞ്ഞു നന്നായ്
ദർശിച്ചു കൊണ്ടാനമലാത്മരൂപം
അഭേദഭാവാൽ ജഗദന്തരസ്ഥം. 24

ജീവന്റെ മട്ടിൽത്തനുവിൽക്കടന്നി-
ട്ടതിൻ നിയന്തൃത്വമെടുത്ത ശേഷം
നിരാമയൻ സാക്ഷിമറഞ്ഞു മേവു-
ന്നാ ബ്രഹ്മമാണീയിവ നെന്നറിഞ്ഞു 25

ഇപ്പൂജ്യപാദൻമുനിതൻ മഹത്താം
ശിഷ്യത്വയോഗാൽ പരിശുദ്ധരായോർ
സംന്യാസികൾ തത്ത്വമുറച്ചു ജീവൻ-
മുക്തത്വമാർന്നോർ വിജയിച്ചിടുന്നു. 26

ശാസ്ത്രജ്ഞരാം പണ്ഡിതരിങ്ങു ധന്യൻ-
മാർസ്വാമിതൻ ശിഷ്യപദംവരിച്ചോർ
സച്ചിത് പരാനന്ദമയ സ്വരൂപർ
കൈവല്യമോക്ഷത്തിനു മർഹരായാർ 27

നൽ'ജീവകാരുണ്യ നിരൂപണാ'ഖ്യം
പ്രബന്ധരത്നം വിരചിച്ചുയോഗി
അതിൻെറ തത്ത്വത്തെയറിഞ്ഞു ഹിംസയ്-
ക്കണ്ടായ്‌വരുന്നുണ്ടുരു ശാന്തിഭൂവിൽ. 28

പിന്നെ 'പ്പുനർജ്ജന്മനിരൂപണാ' ഖ്യം
അനേകയുക്തി പ്രസരപ്രസന്നം
പ്രബന്ധരത്നം വിരചിച്ചു ധന്യൻ
ലോകസ്വഭാവജ്ഞനതീവ വിജ്ഞൻ. 29

തഥാ 'ചിദാകാശലയാ'ഭിധാനം
പ്രബന്ധമൊന്നാമുനിയാരചിച്ചു
കൈവല്യമാർഗ്ഗത്തിലെ യാത്രികർക്കി-
ഗ്രന്ഥം പരാനന്ദമണച്ചിടുന്നു. 30

ജാതിസ്വരൂപ പ്രതിപാദകം, വൻ
പ്രബന്ധമാം 'ജാതിനിരൂപണാ'ഖ്യം
മനോജ്ഞ, മാസ്വാമിരചിച്ചുമോദാൽ
സമസ്തധർമ്മജ്ഞനതിന്നുശേഷം 31

വിദ്യാബ്ധിയാമമ്മുണ്ണി വര്യനാലേ
'വേദാധികാരപ്ര നിരൂപണാ'ദി
സാരാർത്ഥജാല പ്രതിപാദകം സൽ
ഗ്രന്ഥങ്ങളേറെ രചിതങ്ങളായി. 32

ബ്രഹ്മം മനസ്സിൽവെളിവായശേഷം
സുസാന്ദ്രകാരുണ്യ മഹാപയോധി
തൃക്കാൽ സരോജങ്ങളണച്ചുനേകം-
ദേശങ്ങളെപ്പാവനമാക്കിഭൂവിൽ. 33

പരോപകാരവ്രത ദീക്ഷയുള്ളോൻ
സുപണ്ഡിതാഗ്രേസരനാ യതീന്ദ്രൻ
സദാതിവൎണ്ണാശ്രമിയായിഹത്തിൽ
നമിക്കുവോർക്കാർത്തിയൊഴിച്ചു മിന്നീ. 34

തന്നമ്മതൻ വംശജനായ്ച്ചേട്ടൻ
ശ്രീകേശവാഖ്യൻ പുരുമോദമോടെ
പാലിക്കയാൽ ജീവിതചര്യയെല്ലാം
സംപൂൎണ്ണ സംതൃപ്തിയിയന്നതായി 35
വസിച്ചു ധീരൻ തമിഴ്നാട്ടിലേവം
വിശുദ്ധചിത്തൻ മുനിവന്നുപിന്നെ
അനന്തപുര്യാം ബുധരേകിടയാരു
സപര്യയാൽത്തന്നെ ദിനം നയിച്ചൂ. 36

ബ്രഹ്മത്തിൽ ചേർത്തു ചേതസ്സമല മുനിവരൻ
പ്രാണിലോകത്തിനെല്ലാം
നന്മയ്ക്കായ് സഹ്യസാനുസ്ഥലമതിനരികെ
ത്തൊട്ടമേക്കല്ലസിക്കും
ഗ്രാമത്തിൻ ഭംഗി തിങ്ങും സുലളിത 'നെട്ടമ-
ങ്ങാട്ട്' വാണിട്ടു പിന്നാ-
സംപൽ സംപൂർണ്ണമാം 'വാമനപുര' മതിലും
മേവി:.യീരേഴവർഷം 37

ശ്രീ 'കാലടി' ഗ്രാമസമീപമുള്ളോ-
ര, 'ക്കോടനാടെ'ന്ന വനസ്ഥലത്തിൽ
ഉണ്ടാക്കി ശുഭ്രംമഠ, മങ്ങുവാണാൻ
സ്വശിഷ്യരോടൊത്തു ചിരം മുനീന്ദ്രൻ. 38

ഹരിഹരധരണീസുരേന്ദ്രശർമ്മാ-
ദ്യനവധി സാധുജനങ്ങളാൽ സദാപി
കൃതപരിചരണങ്ങളാലെ തൃപ്തൻ
ഇരുപതുവത്സരമങ്ങുവാണു മോദാൽ. 39

സാംബക്ഷേത്രാന്തികത്തിൽ ചെറിയ നദികൾമൂ-
ന്നൊത്തുവാഴ്ത്തുന്നിടത്താ-
വൈക്കത്തങ്ങേററുമാന്നൂര,മലപുരിയിലും
വാണിതാവീതരാഗൻ
പിന്നൊരോരോ പട്ടണത്തിൽ മുനിചിലദിനമാ-
സർത്തുവർഷങ്ങൾ വാണി-
ട്ടിപ്പോൾ ബ്രഹ്മാമൃതാസ്വാദന പരഹൃദയൻ
വാഴ്വുശേഷാഖ്യപുര്യാം. 40

സംപുഷ്ടജ്ഞാനവായ്പാലധികമധുരമാ-
യേററമുത്കൃഷ്ടസമ്പൽ
സംപൂർണ്ണ ബ്രഹ്മവിദ്യാമൃതരസലഹരി
ക്കൂട്ടുചേർത്തുള്ള വാക്കാൽ
സംസാരക്ലേശനാമ്പിന്നറുതിയൊടമൃതാ
നന്ദവർഷത്തെയേകും
സാന്ദ്രനന്ദാമൃതാത്മാ മുനികുലതിലകൻ
കുഞ്ഞനെക്കുമ്പിടുന്നേൻ 41

രണ്ടാം സർഗ്ഗം കഴിഞ്ഞു.

## മൂന്നാം സർഗ്ഗം

അത്യന്തം ഗഹനതമങ്ങളാഗമാന്ത
പ്രസ്താവം നിഖിലമറിഞ്ഞതത്ത്വവേദി
ശാസ്ത്രത്തിൻ ജലനിധിയിൽ നിമഗ്നനായി
ത്തെററില്ലാതതു സകലം ധരിച്ച ധീമാൻ, 1

നിർദോഷം കുസുമമധുപ്രവാഹതുല്യം
ചാരുത്വം കലരുവതായ വാഗ്വിലാസം
എപ്പോഴും പരസുഖതത്പരൻ ദയാവാ-
നാത്മജ്ഞൻ, വിപുലമഹാപ്രബന്ധകാരൻ; 2

ശോഭിപ്പൂ വരയതി 'നീലകണ്ഠതീർത്ഥ-
സ്വാ'മ്യാത്മാശ്രമ'യിതി യോഗനാമധേയൻ
'ഭട്ടാരൻ' ഗുരുവിനു—യാജ്ഞവൽക്യയോഗി-
ക്കാശ്രീമാൻ ജനകനുതുല്യനായ—ശിഷ്യൻ 3

പാപത്തെശ്ശിവഭജനത്തിനാലൊഴിച്ചോൻ
ശാന്താത്മാ സതതലസച്ചിദാത്മ നിഷ്ഠൻ
സന്തുഷ്ടൻ പരമഗുരുപ്രശിഷ്യവര്യൻ
വർത്തിപ്പൂ മഹിമയെഴും 'സദാശ്രയാ'ഖ്യൻ 4

വേദാന്തങ്ങളിലിയലുന്ന സൂക്ഷ്മതത്ത്വം
ബോധിച്ചിട്ടനുദിനമാത്മ തൃപ്തയായി
'നമ്പ്യാതിദ്വിജകുല' ജാത 'യാത്മയോഗി-
ന്യാ' ഖ്യാതാ മഹതി ലസിപ്പൂതൽപ്രശിഷ്യാ. 5

വാത്സല്യം വരഗുരുവിനു വാസ്സുയാലേ
ക്കൂടെത്തന്നനുദിനവും നയിച്ചുവന്നോൻ
സൂര്യൻ താനരുണനെയെന്നപോൽ, ലസിക്ക-
ന്നാശ്രീമാൻ ഗുണനിധി 'പത്മനാഭ' നാമാൻ. 6

വിജ്ഞാനീ പടുധിഷണാഗ്രണീസമർത്ഥൻ-
കാര്യങ്ങൾക്കനുപമനാ ഗുരുത്തമന്റെ
ബാഹ്യാത്മാ, സുദൃഢമിതേവിധം പുകഴ്ത്തി
പ്പോരുന്നൂസ്വജനമഹോ! മഹാനെമോദാൽ 7

സംഗീതം സകലജനാനുമോദനീയം,
സാഹിത്യം, നിഗമശിരസ്സിതിൽ പ്രവീണാ
ശോഭിപ്പൂ ഗുരുവരശിഷ്യ 'ലക്ഷ്മിദേവീ-
നാമത്തോടതുലഗുണം തികഞ്ഞുമാന്യാ. 8

ശ്രീകണ്ഠൻപദകമലം ഭജിച്ചുപാപം-
നിശ്ശേഷം പരിചൊടുതീർത്തസദ്ഗുണാഢ്യൻ
യോഗജ്ഞർക്കിടയിലതീവ സുപ്രസിദ്ധൻ
'ഗോവിന്ദൻ' ഗുരുവരശിഷ്യനുണ്ടു മാന്യൻ. 9

വേദാർത്ഥം സകലമറിഞ്ഞശിഷ്യനാം 'സു-
ബ്രഹ്മണ്യോ' പരി 'ശിവ' യെന്നപേരിയന്നോൻ
പുണ്യാത്മാ ശിവചരണാരവിന്ദഭക്തൻ
കില്ലെന്യേനിഗമരതൻ ലസിച്ചിടുന്നു. 10

സർവജ്ഞർ സനകസനൽ കുമാരമുഖ്യർ,
വിഖ്യാതർ മുനിജനവും സദാഭജിപ്പോൻ
ദക്ഷാരി പരശിവനെന്നപോൽ വിരാജി-
ച്ചീടുന്നാ വരഗുരുവായ 'കുഞ്ഞനാര്യൻ' 11

മർത്ത്യൻതാനിതി മതി മാനവർക്കുചേർത്താൻ
കൃത്യത്തിൽപ്പിഴയണയാതെ ഭൈക്ഷമന്നം
ഭക്ഷിക്കും, വിട്ടമതു ദഗ്ദ്ധവസ്തുതുല്യം
ചിത്രം! താൻ വിട്ടുകയുമില്ലതൻ പ്രവൃത്തി. 12

നിത്യം നന്മധുമയഗീത കാവ്യസേവാ
മത്തംപോൽ വരഗുരുവിൻെറ ബുദ്ധിവൃത്തി
അച്ഛരിന്നം വിമലമനന്ത മാത്മബോധം
നേടി,ത്താനഖിലവുമെന്നറിഞ്ഞു, വാണു. 13

അർത്ഥിപ്പോർക്കരുളിസുവാഗ്വിലാസമോടേ
വേദാർത്ഥം, ചിലപൊഴുതാലപിച്ചുഗാനം,
നിർവാണം നരജനിയിൽ സുസാധ്യമെ,ന്നീ-
ജന്മത്തെസ്സുഭകളിലൊക്കെ വാഴ്ത്തി,യെന്നും. 14

കീടം തൊട്ടമരവരൻ വരേയ്ക്കു സർവം
തന്നെപ്പോ, ലമലഹൃദന്തരേ നിനപ്പോൻ
പ്രാരബ്ധേതര ദുരിതംക്ഷയംവരുത്താൻ
ലോകത്തിന്നറിവു വളർത്തിവാണു കൊണ്ടാൻ 15

ആജ്ഞാനം സകല ജഗന്നിദാനഭൂതം
ഭൂതങ്ങൾക്കകമമരും നിലീനസത്യം
സാക്ഷാൽക്കണ്ടു, ഖിലമതെന്നു മാമുനീന്ദ്രൻ
സായുജ്യം പരമപദം ഭജിച്ചു വാണു 16

വിജ്ഞന്മാരറിവു, മഹാന്ധകാരതുല്യം
ചിദ്വാനിൽ വിരചിതമീ പ്രപഞ്ചഭാനം,
കൈവിട്ടിട്ടതു, പര ചിത്സ്വരൂപസത്തായ്
വാഴ്വൂ മാമുനിസതതം സദേഹമുക്തൻ. 17

അത്തേജസ്സഖിലജഗത് പ്രകാശകം സ,-
ത്താഭാവം നിജപരിബോധമാത്രരൂപം;
ആ മോദം പരസുഖമുന്ദിലനുലഭ്യം
സ്വായത്തം കുശലമൊട്ടും വസിച്ചുയോഗി. 18

ബ്രഹ്മജ്ഞാനികളുരചെയ്വ തേതിനെത്തദ്;
യോഗജ്ഞർക്കലകിതിലീശനേതു ശക്തി;
ഏതൊന്നീപ്രകൃതിയതായ്ക്കഥിപ്പു സാംഖ്യർ
ആമുക്തിക്കനുദിനവും ഭജിച്ചുവാണാൻ 19

മുക്കണ്ണൻ ഹരിവിധിയെന്നിവർക്കു മേലായ്
ശോഭിപ്പൂതനതമലാഭയാർന്ന ശക്തി
തന്നിൽത്താനതിനെയറി,ഞ്ഞതായി, ജീവൻ-
മുക്തൻ സദ്ഗുരുവരനജ്ജ്വലാഭനായാൻ. 20

വാക്കിന്നങ്ങവിഷയമായി 'നേതി' വാക്യ-
പ്രാമാണ്യാൽ പരമധിഗമ്യധാമമേതോ;
തദ്രൂപൻ പരസുഖനിത്യബോധമഗ്നൻ
സോല്ലാസം മുനിതിലകൻ രമിപ്പിതെങ്ങും. 21

കത്തും സന്താപചിന്താനിര, വിഷയവിഷാ-
വേഗമോഹാങ്കുരങ്ങൾ
ചിത്തത്തിൽചേർത്തിടുമ്പോൾ, കൃപയൊടുപരമാ-
നന്ദ സംഭൃതപൂതം
ഉത്തുംഗക്ഷേമനിശ്രേയസ നിരചൊരിയും
തൃക്കടാക്ഷങ്ങൾ നമ്മിൽ
ചേർത്തെന്നും കാത്തിടട്ടെ മുനിവരതിലകൻ
കുഞ്ഞനാചാര്യമൗലി. 22

ശ്രീവഞ്ചിക്ഷിതിപാലകൻെറസവിധ
ത്തിൽ നിന്നു സാഹായ്യമു-
ണ്ടായുർവേദഭിഷഗ്വരർക്ക വളരെ-
പ്പേർക്കിന്നതിൽ ഞാനൊരാൾ
ബ്രഹ്മാനന്ദരസാനു ഭൂതിനുകരാ-
നാശിക്കയാൽക്കുഞ്ഞനാം
ബ്രഹ്മജ്ഞാനിമുനീന്ദ്ര സൽക്കഥയിതി-
വണ്ണം ചമച്ചീടിനേൻ. 23

മന്ദൻ ഞാൻ ധന്യനാണെന്നു
ചരിതാർത്ഥത നേടിനേൻ
എന്തെന്നാൽ, സിദ്ധയോഗീന്ദ്രൻ-
ചരിത്രം ചർച്ചചെയ്തു ഞാൻ 24

ഭ്രമം പ്രമാദവും പിന്നെ-
സ്ഖലിതം ക്ലിഷ്ടതാദിയും
ഇതിലുണ്ടെങ്കിലോ വിജ്ഞർ സത്തുക്കൾ മാപ്പു നൽകണം. 25

ആയിരത്തെൺപതും നാലുംചേർന്നുകൊല്ലത്തിലാണിതു
വൈദ്യൻ നാരായണാഖ്യൻ ഞാനുദ്ധരിച്ച ചരിത്രമായ്. 26

'വിദ്യാധിരാജ' പാദത്തിൻ ഭൂഷയാവുകയാലിതു
"വിദ്യാധിരാജ ചരണാഭരണം" പേരിനാലുമേ 27

മൂന്നാം സർഗ്ഗംകഴിഞ്ഞു സദ്ഗുരവേനമഃ ശുഭംഭൂയാത്.

# ശ്രീ വിദ്യാധിരാജാഷ്ടകം

സാഹിത്യവിശാരദ, കെ. ഗംഗാധരൻ നായര

ശ്രീമദ് ഭാരതവർഷ ഭാഗ്യനിലയം
യോഗീശ്വരം ശാശ്വതം
ശാന്തം ഷണ്മുഖദാസ മക്ഷയനിധിം
സൗജന്യവാരാന്നിധിം
വാഗ്ദേവീഗളമാല്യനായകമണിം
ഭക്തസ്യ ചിന്താമണിം
മായാമാനുഷ വേഷധാരിണമജം
വിദ്യാധിരാജം ഭജേ. 1

ശ്രീ നാരായണ നീലകണ്ഠ വിബുധ-
ശ്രീ തീർത്ഥപാദാദിഭിഃ
ശിഷ്യൈസ്സേവിത പാദപങ്കജയുഗം
വിദ്വജ്ജനാരാധിതം
തർക്ക വ്യാകരണാദിശാസ്ത്രനിപുണം
വേദാന്തപഞ്ചാനനം
ലോകക്ഷേമകരം ഭവാർത്തിശമനം
വിദ്യാധിരാജംഭജേ. 2

വന്ദ്യം വാദ്യകലാപ്രയോഗചതുരം
സംഗീതസാഹിത്യയോ-
രാചാര്യം ബഹുമാന്യനർത്തകവരം
വിജ്ഞാനരത്നാകരം
ദേവം സർവ്വകലാസുവല്ലഭമഭീ-
ഷ്ടാർത്ഥപ്രദം മംഗലം
ലോകാരാദ്ധ്യനരേന്ദ്രവന്ദിതപദം
വിദ്യാധിരാജംഭജേ. 3

ചിന്മുദ്രാപര സംശയപ്രശമനാൽ
സന്തുഷ്ടചിത്തഃക്ഷണം
യം പാരം പ്രശശംസ സംസദിവിവേ-
കാനന്ദയോഗീശ്വരഃ
തം വിദ്യാർണ്ണവകർണ്ണധാര മമലം
വിദ്യോത മാനാനനം
വിദ്വദ്ഭൃംഗ നിഷേവിതാംഘ്രികമലം
വിദ്യാധിരാജം ഭജേ. 4

യത്പാദാംബുജ സീമ്നി സർപ്പനകുലൗ
മിത്രേ, തഥാ വ്യാഘ്രഗോ-
വൃന്ദേ,കിം ബഹുനാ, സമസ്ത ജഗതാം
സൗഹാർദ്ദ സന്ദായകം
ദേവം ഭൂതദയാർദ്രചിത്തകമലം
പാപാപഹം പാവനം
വേദാന്താർത്ഥവിചാര സാര ചതുരം
വിദ്യാധിരാജം ഭജേ. 5

ഛന്നാംസാമലകേശപാശമഖിലാ—
രാധ്യോത്തമാംഗപ്രഭം
ഭസ്മോദ്ദീപ്ത വിശാല ഫാലഫലകം
ചില്ലീനനേത്രദ്വയം
ശ്വേതശ്മശ്രുസമൂഹ ശോഭിതമുഖം
വിസ്തീർണ്ണ വക്ഷഃസ്ഥലം
ശ്രീമദ്ബാഹുയുഗം പവിത്രചരണം
വിദ്യാധിരാജം ഭജേ. 6



യസ്യാഗ്രേ ഭവസാഗരോ ജലകണഃ
ശാർദ്ദൂലവിക്രീഡിതം
ബാലക്രീഡന മക്ഷിമോഹനകരം
സ്വർണ്ണം ശിലാഖണ്ഡകം
സ്ത്രീവൃന്ദം ജനനീഗണം രിപുകുലം
വാതോത്ഥ തൂലാവലി
സ്തം ദേവം യതിരാജരാജമമലം
വിദ്യാധിരാജം ഭജേ. 7

യോഗാഭ്യാസദൃഢീകൃതാംഗമമലം
യോഗീന്ദ്രഗമ്യംഗുരും
യോഗക്ഷേമകരം മനോഭവരിപും
ബാലാർക്കബിംബപ്രഭം
അഷ്ടൈശ്വര്യ നിദാനമാശ്രിതജന-
ക്ഷേമപ്രദം ശാശ്വതം
ബ്രഹ്മാനന്ദ പദസ്ഥിതം യതിവരം
വിദ്യാധിരാജം ഭജേ. 8

ശുഭം—

# വിവരണം

ആത്മവിദ്യ:- അയമാത്മാ ബ്രഹ്മസർവാനുഭൂഃ' 'തത്വമസി' എന്നു തുടങ്ങിയ ശ്രുതിവാക്യങ്ങൾ ബ്രഹ്മവും ആത്മാവും ഒന്നുതന്നെയെന്നു തെളിയിക്കുന്നു. ബ്രഹ്മാവഗതിയുണ്ടാകത്തക്കവിധം ബ്രഹ്മത്തിന്റെ ലക്ഷണാദികൾ പ്രതിപാദിക്കുന്ന ജ്ഞാനശാഖയാണ് ബ്രഹ്മവിദ്യ. ആ ബ്രഹ്മവിദ്യയെ അദ്ധ്യാത്മ വിദ്യയെന്നും പറയുന്നു.

മുനി:- ആത്മജ്ഞാനി "ഓംകാരോ വിദിതോയേനസ മുനിർ നേതരോജനഃ" എന്നുമാണ്ഡൂക്യകാരിക.

ഭഗവാൻ:- ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം വൈരാഗ്യം എന്നീ ആറെണ്ണത്തിന് ഭഗം എന്നുപേർ. ഭഗം ഉള്ളവൻ ഭഗവാൻ എന്ന പേരിനർഹനാണ്.

തപോധനൻ:- മനസ്സ്, വാക്ക്, ശരീരം എന്നീ ത്രികരണങ്ങൾ വഴി ചെയ്യപ്പെടുന്ന പാപം മുഴുവൻ തപസ്സുകൊണ്ട് ദഹിപ്പിച്ചുകളയുന്നവൻ.

വേദാന്തി:- നാലു വേദങ്ങളും അവയുടെ 1180 ശാഖകളും അവയുടെ മന്ത്രം, ബ്രാഹ്മണം, ഉപനിഷത്ത് എന്ന വിഭാഗങ്ങളും അറിഞ്ഞിട്ടുള്ളവൻ.

വിദ്വൽസന്യാസി:- ശ്രവണമനനനിദിധ്യാസനങ്ങൾ വഴി മനോനാശവും വാസനാക്ഷയവും വരുത്തി ജീവന്മുക്തപദവി അനുഭവിക്കുന്നവൻ.

പ്രപഞ്ചതത്വം:- പഞ്ചഭൂത മണ്ഡലങ്ങൾ ഉൾപ്പെട്ടതും പഞ്ചീകരണം കൊണ്ടു പരിണമിച്ചതുമായ ദൃശ്യവസ്തുക്കളുടെ വിവരം

ധർമ്മം:- അഭ്യുദയ നിശ്രേയസകരങ്ങളായ നിവൃത്തി ധർമ്മങ്ങൾ

മായ:- അവിദ്യ, അജ്ഞാനം, പ്രകൃതി, നീഹാരം, തമസ്സ് എന്നീ പേരുകളിൽ അറിയപ്പെടുന്നതാണ് മായ. നിർവചിക്കപ്പെടാനാകാത്തതെന്നും, ഭ്രമത്തിന്റെ ഉപാദാനകാരണമെന്നും മായയെ വിവരിച്ചിട്ടുണ്ട്

**മോക്ഷം:-** ദുഃഖങ്ങളുടെ നിശ്ശേഷനിത്യനിവൃത്തിയാണ് മോക്ഷം.

വരിഷ്ഠൻ = ശ്രേഷ്ഠൻ.

**നായനാചാർ:-** ശൈവമതാനുയായികളെ നായന്മാർ എന്നും അവരുടെ ആചാര്യന്മാരെ നായനാചാര്യന്മാർ എന്നും പറയപ്പെട്ടിരുന്നു. നായനാചാര്യപദത്തിന്റെ തദ്ഭവമാണ്. നായനാചാർ എന്നതു്.

**സിദ്ധമൗനി:-** യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ എട്ടു യോഗാംഗങ്ങൾ യഥാവിധി അനുഷ്ഠിക്കുന്നവർക്ക് അഷ്ടൈശ്വര്യസിദ്ധികളും പരകായപ്രവേശം ആകാശഗമനം മുതലായ സിദ്ധികളും ഉണ്ടാകുമെന്ന് യോഗശാസ്ത്രം പറയുന്നു. അത്തരം സിദ്ധികൾ നേടിയവരാണു സിദ്ധന്മാർ. മുനികളുടെ ഭാവമാണ് മൗനം.

**ദേവഹൂതി:-** സ്വായംഭുവ മനുവിന്റെ മകളും കർദ്ദമമുനിയുടെ ഭാര്യയും കപിലവാസുദേവന്റെ മാതാവുമായ സാധ്വി.

സംസ്കൃതഭാഷയാകുന്ന വീണയുടെ മൂന്നു തന്ത്രികൾ– സൂത്രം, വാർത്തികം, ഭാഷ്യം എന്നിവ

**മുമുക്ഷു:-** മുക്തിആഗ്രഹിക്കുന്നവൻ.

**പ്രാരബ്ധം:-** മാനസികങ്ങളും വാചികങ്ങളും കായികങ്ങളുമായ കർമ്മങ്ങളെ സഞ്ചിതങ്ങൾ ആഗാമികങ്ങൾ പ്രാരബ്ധങ്ങൾ എന്നു മൂന്നായി വിഭജിച്ചിട്ടുണ്ട്. ത്രികരണങ്ങൾ കൊണ്ട് അപ്പോഴപ്പോൾ ചെയ്യുന്ന കർമ്മങ്ങളാണ് സഞ്ചിതങ്ങൾ. അനുഭവ ദശയിലേക്കുവന്നുകൊണ്ടിരിക്കുന്ന കർമ്മങ്ങളാണ് ആഗാമികങ്ങൾ. ഫലാത്മകങ്ങളായി പരിണമിച്ച കർമ്മങ്ങളാണ് പ്രാരബ്ധങ്ങൾ. അനുഭവം കൊണ്ടുമാത്രമേ പ്രാരബ്ധകർമ്മങ്ങൾ നശിക്കുകയുള്ളൂ.

**സാംഖ്യദർശനം:-** കപിലമഹർഷിയുടെ ദർശനമാണിതു്. ഇതിൽ ആത്മഭിന്നമായ ഈശ്വരനെ അംഗീകരിക്കുന്നില്ല. പുരുഷൻ, പ്രകൃതി, മഹത്തത്ത്വം, അഹങ്കാരം, പഞ്ചതന്മാ

ത്രുകൾ ഏകാദശേന്ദ്രിയങ്ങൾ പഞ്ചമഹാഭൂതങ്ങൾ എന്നിങ്ങനെ 25 തത്വങ്ങളാണ് സാംഖ്യദർശനത്തിലുള്ളതു്.

യോഗം:- പാതഞ്ജലയോഗം. ചിത്തവൃത്തി നിരോധരൂപമായ യോഗത്തെ പ്രതിപാദിക്കുന്ന ദർശനമാണിതു്. ഇതിൽ ഈശ്വരനുണ്ടു്.

ഭാവന. (ആത്മയോഗം)-: മഹാവാക്യാർത്ഥം ദീർഘകാലം ശ്രവണമനന നിദിധ്യാസനങ്ങൾക്കു വിധേയമാക്കിയാൽ ഉണ്ടാകുന്ന ആത്മസാക്ഷാത്ക്കാരമാണു് ഭാവന.

ഷഡ്ദർശനയുഗ്മകം:- സാംഖ്യം, യോഗം, ന്യായം, വൈശേഷികം, പൂർവമീമാംസ, ഉത്തരമീമാംസ, എന്ന ആറു് ആസ്തികദർശനങ്ങളും ചാർവാകം, സൗത്രാന്തികം, വൈഭാഷികം, യോഗാചാരം, മാധ്യമികം, ജൈനം എന്നീ ആറു് നാസ്തികദർശനങ്ങളും ചേർന്നതു്.

യോഗമാർഗ്ഗം:- ജ്ഞാനയോഗം, കർമ്മയോഗം, ഭക്തിയോഗം.

ഹഠയോഗം:- ശരീരത്തെ ശുദ്ധീകരിക്കുന്നതിനും ബലപ്പെടുത്തുന്നതിനും സ്വാധീനപ്പെടുത്തുന്നതിനുമുള്ള ഒരു ശാസ്ത്രം.

സമ്യഗ്യോഗം:- മൈത്രേയ ഉപനിഷത്തിലും ഭാഗവതത്തിലും സൂചിപ്പിച്ചിട്ടുള്ള ഒരു യോഗം.

ധൗതികബന്ധവസ്തികൾ.

ധൗതി:- നാലംഗുലം വീതിയും 15 മുഴം നീളവുമുള്ള ഒരു വസ്ത്രം ചൂടുവെള്ളത്തിൽ മുക്കിയെടുത്തു് അല്പം ചൂടുള്ളപ്പോൾ ഗുരൂപദേശമനുസരിച്ചു വിഴുങ്ങണം. ഒന്നാമത്തെ ദിവസം ഒരു മുഴം, രണ്ടാമത്തെ ദിവസം രണ്ടുമുഴം എന്നിങ്ങനെ അളവുകൂട്ടണം. തുണിയുടെ അററം കടിച്ചു പിടിച്ചുകൊണ്ടു് നൗലികക്രിയവഴി വയററിനുള്ളിലെ ഭാഗങ്ങളെ വേണ്ടവണ്ണം ഇളക്കിയശേഷം തുണിതിരിച്ചെടുക്കണം. ഇതാണു് ധൗതികർമ്മം

ബന്ധങ്ങൾ:- ജാലന്ധരബന്ധം, ഉഡ്ഢീയാനബന്ധം, മൂലബന്ധം മുതലായവയാണു ബന്ധങ്ങൾ കഴുത്തുകുനിച്ചു്

താടി നെഞ്ചിന്റെ നാലംഗുലം അകലത്തിൽ ഉറപ്പിച്ചു നിറുത്തുന്നതാണ് ജാലന്ധരബന്ധം. മൂലാധാരത്തെ ചുരുക്കി, അപാനവായുവിനെ മേൽപ്പോട്ടു ഗമിപ്പിക്കുന്ന ക്രിയയാണ് മൂലബന്ധം.

നാഭിപ്രദേശത്തെ പിന്നിലോട്ടുവലിച്ച് അപാന വായുവിനെ ഉദ്ഗമിപ്പിക്കുന്ന ക്രിയയാണു് ഉഡ്ഢീയാന ബന്ധം.

ജാലന്ധരബന്ധം പൂരകത്തിന്റെ അവസാനത്തിലും ഉഡ്ഢീയാനബന്ധം കുംഭകത്തിന്റെ അവസാനത്തിലും രേചകത്തിന്റെ ആരംഭത്തിലുമായി ചെയ്യണമെന്നാണു വിധി.

വസ്തി: നദിമുതലായ ജലാശയങ്ങളിൽ പോയി ചെയ്യുന്ന വിധിയാണുവസ്തി. ആറംഗുലം നീളമുള്ളതും ചെറുവിരൽ കടക്കത്തക്കതുമായ ഒരു മുളംകുഴലിന്റെ നാലംഗുലം ഗുദത്തിൽ കടത്തി രണ്ടംഗുലം വെളിയിൽ നിറുത്തിക്കൊണ്ട് കാൽവിരൽ തറയിൽ ഊന്നി മുട്ടുകുത്തി ആസനം ഉപ്പൂറ്റികളിൽ വച്ച് വെള്ളത്തിലിരിക്കണം. വെള്ളം പൊക്കിൾ വരെ മാത്രമേ അപ്പോൾ ഉണ്ടായിരിക്കാവൂ. അനന്തരം മൂലാധാരത്തെ സങ്കോചിപ്പിക്കണം അപ്പോൾ വെള്ളം അകത്തുകയറും. അതു് നൗലീകർമ്മം കൊണ്ടു് ഇളക്കി പുറത്തേക്കു വിടണം. ഇങ്ങനെ വയറു കഴുകുന്നതിനെയാണ് വസ്തി എന്നുപറയുന്നതു്.

പ്ലാവിനി:- പ്രാണായാമ സിദ്ധിയുണ്ടായാൽ വായു സുഷുമ്നയിൽ പ്രവേശിക്കുമെന്നും മനസ്സ് സ്ഥിരമായിത്തീരുമെന്നും ആ അവസ്ഥയാണ് ഉൻമിനി എന്നും പറയപ്പെടുന്നു. ഉൻമിനി സിദ്ധിക്കുന്നതിനു് പലതരം കുംഭകങ്ങൾ അഭ്യസിക്കണം. സൂര്യഭേദനം, ഉജ്ജായി, സീത്ക്കാരി, ശീതളി, ഭസ്ത്രീക, ഭ്രാമരി, മൂർച്ഛ, പ്ലാവിനി എന്നിവയാണ് ആകുംഭകങ്ങൾ. ഉള്ളിൽ ധാരാളം വായുവിനെ പൂരണം ചെയ്തു് വയറുനിറച്ച് ബന്ധപൂർവം കുംഭകം ചെയ്താൽ അഗാധ ജലത്തിലും താമരയിലപോലെ പൊങ്ങിക്കിടക്കുവാൻ സാധകനു് കഴിയും ഈ ക്രിയയാണ് പ്ലാവിനി.

മൂലബന്ധമുഖ്യങ്ങളായമുദ്രകൾ:- കുണ്ഡലിനീശക്തിയെ-ഉണർത്തുവാൻ ഉപയോഗപ്പെടുന്നതാണ് മുദ്രകൾ. മഹാമുദ്ര, മഹാബന്ധം, മഹാവേധം, ഖേചരി, ഉഡ്ഢീയാനം, മൂല ബന്ധം, ജാലന്ധരബന്ധം വിപരീതകരിണി വജ്രോളി ശക്തിചാലനം എന്നിങ്ങനെ പത്തുമുദ്രകൾ പ്രസിദ്ധങ്ങ ളായുണ്ട്. ജരാമരണങ്ങളെ നശിപ്പിക്കുവാൻ പോരുന്നവ യാണ് ഇവയെന്നു പറയപ്പെടുന്നു.

ഖേചരി:- നാക്കുപിറകോട്ടുവലിച്ച് കണ്ഠത്തിനുമേല്പോട്ടു ള്ള കപാല സുഷിരത്തിൽ പ്രവേശിപ്പിക്കുകയും ദൃഷ്ടിപുരിക ങ്ങളുടെ മധ്യത്തിൽ ഉറപ്പിക്കുകയും ചെയ്താൽ അതു് ഖേച രീമുദ്രയായി ചാന്ദ്രീസുധനുകരാൻ ഇതു പ്രയോജകീഭ വി ക്കുന്നു.

അന്ത്യജനി;- അവസാനത്തെ ജന്മം

അഗസ്ത്യകല്പം;- അഗസ്ത്യ മുനിപ്രോക്തമായതും പ്ളാശു് മലങ്കട, മുവില, കാഞ്ഞിരവേരു്, മുതലായവ ചേർത്തുനി ർമ്മിക്കപ്പെടുന്നതുമായ ഒന്നാണ് ഈ കല്പം.

നൽക്കണ = നല്ല അമ്പ്

കുമാരൻ—സുബ്രഹ്മണ്യൻ

ദേവസേനാപതിത്വം— ദേവന്മാരുടെ സേനയുടെ നായ കത്വം എന്നും ദേവസേനാ എന്ന സ്ത്രീയുടെ ഭർത്തൃത്വം എന്നും അർത്ഥം.

ച്യുതി—ഇളക്കം, നാശം

കൈവല്യം—മോക്ഷം.

ജീവന്മുക്തി:- ജീവന്മുക്തി, ക്രമമുക്തി, കൈവല്യ മുക്തി, എന്നു് മുക്തി മൂന്നുവിധമുണ്ടു്. ജീവിച്ചിരി ക്കുമ്പോൾ തന്നെ ആത്മജ്ഞാനം വഴി അവിദ്യാസ്തമയം നേടുന്നതാണ് ജീവന്മുക്തി.

പഞ്ചകോശങ്ങൾ:- അന്നമയം, പ്രാണമയം, മനോമയം വിജ്ഞാനമയം, ആനന്ദമയം, എന്നീ അഞ്ചുകോശങ്ങൾ.

വിദ്യ:— ശിക്ഷ, കല്പം, വ്യാകരണം, ജ്യോതിഷം, ഛന്ദസ്സ്, നിരുക്തം, ഋക്ക്, യജുസ്സ്, സാമം, അഥർവണം,

മീമാംസ, ന്യായം, പുരാണം, ധർമ്മശാസ്ത്രം, ആയുർവേദം, ധനുർവേദം, ഗാന്ധർവവേദം, ശില്പവേദം എന്നിങ്ങനെ 18 വിദ്യകൾ.

അനന്തപുര്യാം—തിരുവനന്തപുരത്തു്.

സാംബക്ഷേത്രം—ശിവക്ഷേത്രം.

ദിനമാസർത്തുവർഷങ്ങൾ:— ദിവസങ്ങൾ, മാസങ്ങൾ, ഋതുക്കൾ, വർഷങ്ങൾ എന്നിവ. 'വർഷം ശരത്തു ഹേമന്തം ശിശിരം പിൻ വസന്തവും ഗ്രീഷ്മമെന്നൃതുവാറുണ്ടു്". ഒരു ഋതു രണ്ടുമാസം നിൽക്കുന്നു.

ഘടം=കുടം. ധിഷണാഗ്രണി=ബുദ്ധിമാന്മാരിൽ മുമ്പൻ ശിവസാധനങ്ങൾ (സാധനചതുഷ്ടയം) നിത്യാനിത്യ വസ്തു വിവേകം, ഇഹാമുത്രഭോഗവിരാഗം, ശമദമാദിസാധന സമ്പത്തു്, മുമുക്ഷുത്വം എന്നിവയാണു് സാധനചതുഷ്ടയം

പ്രാണങ്ങൾ പത്തു്:- പ്രാണൻ, അപാനൻ, സമാനൻ, ധനഞ്ജയൻ, ഉദാനൻ, വ്യാനൻ നാഗൻ, കൂർമ്മൻ, കൃകലൻ, ദേവദത്തൻ.

യമനിയമങ്ങൾ:- യമങ്ങളും നിയമങ്ങളും

യമങ്ങൾ:- അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം അപരിഗ്രഹം,

നിയമങ്ങൾ:- ശൗചം, സന്തോഷം, സ്വാദ്ധ്യായം, തപസ്സു്, ഈശ്വരപ്രണിധാനം.

മത്തം=മദിച്ചതു്.

ദഗ്ദ്ധ വസ്ത്രം=തീപിടിച്ചതുമുണ്ടു്.

